൩. പ്രാർത്ഥന കേൾ ദൈവാത്മാ, നിൻ
സ്വന്തമാക്കീ ഭൂമി.
കൃപാ നിറവിലിറങ്ങി
വരിക മഹാത്മാ.

---

## 432 ൪൩൨

*'How bright these glorious spirits'*

D. C. M.

൧. ഇത്തേജാത്മാക്കൾക്കെത്രോജസ്സ്
ഏതിത്തേജാംഗികൾ ?
നിത്യദിന ഭാഗ്യത്തവർ
എത്തിയതെങ്ങനെ ?
മാ കഷ്ടം വിട്ടിവർ ദിവ്യ
രാജ്യത്തു വന്നെത്തി.
ഇത്തേജാംഗിക്രിസ്തുരക്തേ
ശുഭ്രമായലക്കി.

൨. ജയക്കൊടിയുമായിപ്പോൾ
ദിവ്യാസന മുമ്പിൽ
ദിവ്യ മഹത്വത്തിൽ പ്രിയ
ദൈവത്തെ സേവിപ്പോർ
ഉല്ലസിച്ചീ സാന്നിദ്ധ്യത്താൽ
എല്ലാ നാവും പാടും
രാപ്പകൽ തൽപ്രാകാരങ്ങൾ
ആർപ്പിടും ഹോശാനാ.

൩. കുഞ്ഞാടാം സിംഹാസനസ്ഥൻ
കൂടെ വസിച്ചിടും.
കൊടുക്കും ദിവ്യാഹാരം താൻ
നടത്തും കാട്ടി
പച്ചമേച്ചിലിൽ മേയിക്കും
സ്വച്ഛ നദീ തീരെ.
കണ്ണിൽ നിന്നെല്ലാം ദൈവം താൻ
കണ്ണീർ തുടച്ചീടും.

---

## 433 ൪൩൩

*'The sands of time are sinking'*

P. M.

൧. തീരുന്നു കാലം വേഗം
വരുന്നു പ്രഭാതം
ശ്രേഷ്ഠ പ്രഭാതത്തിന്നായ് ഞാൻ
കാംക്ഷിച്ചതും വന്നു.
രാവോ തമോന്തമാം താൻ
ദിവാരംഭം വന്നു.
നിർമ്മല തേജസ്സ് നിത്യം
ഇമ്മാനുവേൽ ദേശം.

൨. ക്രിസ്തു സ്നേഹത്തിന്നുറവും
മാധുര്യ്യ കൂപവും.
പൃഥ്വിജലം രുചിച്ചേൻ,
തൃപ്പാനം വാനിൽ.
തൻ കൃപ സാഗരം പോൽ
തത്ര വ്യാപിക്കുന്നു
നിർമ്മല തേജസ്സത്രേ
ഇമ്മാനുവേൽ ദേശേ.

൩. ജ്ഞാനസ്നേഹത്തിൽ നെയ്യാൻ
താനെന്നായുജ്ജാലം 1
സന്താപഹിമം പോലും
ശോഭിക്കും തൻ സ്നേഹാൽ.
ഇത്ഥം ചെയ്യും കൈകൾക്കും
ഹൃത്തിന്നും വന്ദനം.
തേജാസനസ്ഥന്നു താൻ
ഇമ്മാനുവേൽ ദേശേ.

൪. നിദ്രകൊണ്ടുയിർക്കും ഞാൻ
കർത്തൻ ഛായ പൂണ്ട്
പ്രത്യക്ഷം തന്നെ കണ്ടു
വന്ദിപ്പാൻ ജീവിക്കും.
എൻ മാരാജൻ സീയോനിൽ
എന്നെ ക്ഷണിക്കുന്നു
തേജസ്തേജോവാസമാം
ഇമ്മാനുവേൽ ദേശേ.

൫. നോക്കാ വസ്ത്രം ദമ്പതി
നോക്കും പ്രിയന്മുഖം.
നോക്കാതെ മഹത്വം ഞാൻ
നോക്കും എൻ രാജനെ.
നോക്കാ തരുന്ന മുടി
നോക്കും തുളച്ച കൈ.
തേജസ്തേജോവാസമാം
ഇമ്മാനുവേൽ ദേശേ.

---

## 434 ൪൩൪

*'O Paradise, O Paradise'*

P. M.

൧. ഹെ, പാരദീസെ, സ്വർഗ്ഗമെ,
സ്വാസ്ഥ്യം വേണ്ടാത്തോരാർ ?
സ്നേഹവാന്മാർ വാഴും ഭാഗ്യ
രാജ്യം തേടാത്തോരാർ ?

---

1 ആയുജ്ജാലം = ആയുസ്സെന്ന വല.

തത്ര സന്മാനസർ
സപ്രകാശം നില്ക്കും,
നിത്യാനന്ദം സദാ,
കർത്തൻ തിരുമുമ്പിൽ.

൨. ഹെ, പാരദീസെ, സ്വർഗ്ഗമെ,
ക്ഷയിക്കുന്നേ ലോകം
അക്ഷയ സ്നേഹ ശാന്തികൾ
കാംക്ഷിക്കാത്തോരുണ്ടോ ?
— തത്ര സന്മാനസർ

൩. ഹെ, പാരദീസെ, സ്വർഗ്ഗമേ,
ക്ഷീണിച്ചേൻ കാത്തിഹെ
യേശു മുമ്പിലെത്തി തന്നെ
ആശു കാണ്മാൻ വാഞ്ഛ.
—തത്ര സന്മാനസർ

൪. ഹെ, പാരദീസെ, സ്വർഗ്ഗമേ,
പാപമിനി വേണ്ടാ.
നിൻ സ്വച്ഛ തീരത്തെന്നപോൽ
ശുദ്ധിക്കായ് എൻ വാഞ്ഛ.
—തത്ര സന്മാനസർ

൫. ഹെ, പാരദീസെ, സ്വർഗ്ഗമേ,
ദീർഘം ഞാൻ കാക്കേണ്ടാ,
നിൻ ഗീതധ്വനി എൻ കാതിൽ
ഇന്നേ കേൾക്കാമല്ലോ.
—തത്ര സന്മാനസർ

൬. ഹെ, പാരദീസ രാജനേ,
നിൻ സ്നേഹാൽ കാത്തെന്നെ,
വിശ്രമ പൂർണ്ണ സ്വർരാജ്യം
ചേരാൻ നടത്തണം.
—തത്ര സന്മാനസർ

## 435 ൪൩൫

*'This is the day the Lord has made'*

C. M.

൧. കർത്തൻ കല്പിച്ച നാളിതു
മുറ്റും തൻ സ്വന്തമെ,
സ്വർഗ്ഗഭൂമികളാർക്കട്ടെ
സ്വർഗ്ഗാസനം ചുറ്റും.

൨. ഇന്നുതാനുയിർത്തതാലെ
വീണു സാത്താൻ രാജ്യം
ശുദ്ധരിന്നു തൻ പ്രതാപം
വാഴ്ത്തിപ്പുകഴ്ത്തുന്നു.

൩. അഭിഷിക്ത ദാവീദ് പുത്ര
പ്രഭുവിന്നോശാനാ,
വാനിൽ നിന്നു കർത്താ രക്ഷ
ദാനം ചെയ്കെങ്ങൾക്കും.

൪. ഭൂസഭയിന്നത്യുച്ചത്തിൽ
ഹോശന്നാ പാടുമ്പോൾ,
താൻ വാഴുന്ന സ്വർഗ്ഗം വാഴ്ത്തും
തന്നെ ശ്രേഷ്ഠതരം.

## 436 ൪൩൬

## The Holy Communion

## വിശുദ്ധ സംസർഗ്ഗം

*'And now, O Father, mindful'*

Six 10.

൧. കാൽവരി ക്രൂശിൽ താതാ ഞങ്ങളെ
നീ വാങ്ങിയ സ്നേഹം ഓർത്തിടവെ,
സ്വർഗ്ഗമാദ്ധ്യസ്ഥൻ ഞങ്ങൾക്കുള്ളതാൽ
നിൻ കൺകളിൽ പരിപൂർണ്ണേകമാം
തൻ സത്യേകമർത്ത്യ പുണ്യയാഗം
നിന്മുൻ പ്രദർശിപ്പിക്കുന്നേ ഞങ്ങൾ.

൨. തൻ അഭിഷിക്തമുഖം താതാ കാൺക
തന്നിലൂടെ മാത്രം ഞങ്ങളെ കാൺക
പ്രാർത്ഥനാമാന്ദ്യം, കൃപാ ദുർവ്യയം
വ്യർത്ഥവിശ്വാസം, ഇവ ഓർക്കൊല്ല.
ഞങ്ങടെ പാപഫലങ്ങൾ മദ്ധ്യേ
തൻ കഷ്ടപ്പാടുകൾ വെച്ചിടുന്നു.

൩. പ്രബല സാന്നിദ്ധ്യമിതാൽ ഞങ്ങൾ
പ്രിയരെ സമർപ്പിക്കുന്നു നിന്മുൻ.
ചേർത്തിടവരെ നിൻ സ്നേഹമാർവ്വിൽ
ഏത്രയും നല്കവർക്കാത്മ നന്മ.
സ്വച്ഛം സൂക്ഷിക്ക ദോഷം തീണ്ടാതെ,
സുസ്ഥിരം നില്പാൻ വരം നല്കുകെ.

൪. കൂട്ടീട്ടു ഞങ്ങളെ നിൻ പാദത്തിൽ
വീണ്ടും സ്നേഹിക്കുന്ന ക്ഷമാനിധേ.
മാധുര്യമാമീ ഭീകരസദ്യ
ശുദ്ധിയിൽ പാലിക്കണം ഞങ്ങളെ.
നന്ദിപ്പിക്ക 1 നിൻ സേവയിലിഹെ,
നിന്നെപ്പിരിയാതെന്നും പാലിക്ക.

1 നന്ദിപ്പിക്ക = സന്തോഷിപ്പിക്ക.

## 437 ൪൩൭

*'Israel's Shepherd, guide me'*

D. 8. 7.

൧. ഇസ്രയേൽ നാഥാ, മേയിക്കെന്നെ
ഇപ്രവാസയാത്രയിൽ
ആട്ടിന്നിമ്പ നദിക്കരെ
കൂടെ നടത്തെന്നെയും.
ഇത്ര നല്ലാഹാര സമ്പ–
ത്തന്നെപ്പോൾ പാപികൾക്കായ്
നിക്ഷേപിച്ചീ വനാന്തരെ
കാണ്മതാനന്ദാശ്ചര്യം.

൨. ആഹാര പാനീയത്താൽ നിൻ
സ്നേഹലക്ഷ്യം ലഭിച്ചു
നന്ദി വിശ്വാസത്താൽ കാണ്മാം
നിന്നെ എൻ രക്ഷകനായ്.
നുറുങ്ങിയ നിൻ ദേഹവും
ഒഴുക്കിയ രക്തവും
എല്ലാ നന്മകൾക്കും നാഥാ,
എത്ര നല്ലച്ചാരമെ.

൩. പരീക്ഷ വരുന്നു, ദേഹീ, വാ
ഒരുങ്ങാത്മപ്പോരിന്നായ്
നിൻ രക്ഷകൻ മരിക്കയാൽ
നിന്ദിതമാക്കി പാപം.
എൻ മനമേ, കടുക്കാതെ,
ക്ഷമ ശുദ്ധി പ്രാപിച്ചു,
ഉണ്ണാൻ പോക ശാന്തിയിൽ,
ഇനി പാപം ചെയ്യാതെ.

## 438 ൪൩൮

*'Not worthy, Lord, to gather up'*

Four 10.

൧

നിന്മേശക്കീഴപ്പക്കഷണങ്ങൾ
ഭ്രമക്കയ്യാൽ പെറുക്കാനയോഗ്യൻ,
നിൻ വിളി വാഗ്ദാനം കേട്ടു ക്ഷീണ-
പ്പാപി ഭാരവാഹി ഞാൻ വരുന്നു.

൨

നിൻ മകനാവാനും നിൻ വിരുന്നിൽ
നിമ്ന [1] സ്ഥാനത്തിനുമയോഗ്യൻ ഞാൻ.
പ്രായേണ ഞാനലഞ്ഞു തെറ്റിപ്പോയ്
പ്രിയ ശാന്തി വാക്കൊന്നു മതിയെ.

൩

സ്മേര [3] നോട്ടമോ നിൻ വാക്കോ മതി
നേരിടാം ഞാൻ ദുഷ്ടലോകഗർവ്വം
ഏതിലീ നിധിയുമായെതൃക്കാം
സാത്താന്റെ കോപം മർത്യനിന്ദയും.

൪

സൌജന്യനന്ത ദിവ്യകൃപയും
സ്വാധികാരം നിനക്കു മാത്രമേ.
മഹാപാപിയാമെന്നെ മോചിച്ചാൽ
മഹത്വം ഏറ്റം നിനക്കു തന്നെ.

൫

വന്നു വിശ്രമിപ്പാൻ നീ ക്ഷണിക്കെ
നിൻ പാദം ശരണം കുമ്പിടുന്നേൻ.
നിൻ ശുദ്ധർക്കൂട്ടത്തിൽ ഞാനും വന്നു
നിൻ പന്തിക്കിരിപ്പാൻ ക്ഷണിക്കുന്നു.

൬

എൻ സ്തുതിക്കു വഴി ജപം മാത്രം,
എൻ ജപം ലയിക്കും നിന്നിൽ മാത്രം.
എന്നുള്ളിൽ പാർത്തു നീ എന്നോടും, ഞാൻ
നിന്നോടും കൂടത്താഴം കഴിക്കും.

## 439 ൪൩൯

*'Oh, for a heart to praise'*

C. M.

൧. ദൈവസ്തുതിക്കു നെഞ്ചം താ
പാവനഹൃദയം.
സുലഭം ചിന്തിയ രക്തം
തളിച്ച ഹൃദയം.

൨. സൌമ്യം, താഴ്മ ക്ഷമാ ചിത്തം
പ്രിയ ക്രിസ്ത്വാസനം
ക്രിസ്തുതാൻ ശബ്ദിക്കുമതിൽ
ക്രിസ്തുമാത്രം വാഴും.

൩. ഉള്ളിൽ വസിപ്പോനിൽ നിന്നു
ഒന്നും പിരിക്കാത്ത
താഴ്ത്തനുതാപ ഹൃദയം
സത്യ ശ്രദ്ധ ശുദ്ധം.

2 നിമ്ന = താണ.

3 സ്മേര = പുഞ്ചിരിപ്പൂണ്ട

൫. നവചിന്ത തിങ്ങും ചിത്തം
ദൈവ സ്നേഹ പൂർണ്ണം
സത്യശുദ്ധി നന്മ പൂർണ്ണം
കർത്താ, നിൻ ചിത്തം പോൽ.

൬. തന്നു നിൻ സ്വഭാവം കർത്താ,
എന്നിലിറങ്ങി വാ,
ചിത്തെ എഴുതു നിൻ നാമം
പുത്തൻ സ്നേഹനാമം.

---

## 440 ൪൪൦

8s.

൧. മേഷ്പൻ 1 പോലെൻ കർത്തൻ എന്നെ
പുല്പുറമൊരുക്കിത്തീറ്റും.
തൻ സാന്നിദ്ധ്യം എന്നാവശ്യം
തീർത്തെന്നെ കാത്തു സൂക്ഷിക്കും
മദ്ധ്യാഹ്നെ സഹവസിക്കും
അർദ്ധരാത്രി പാലിച്ചിടും.

൨. തളർന്നു ഞാനുഷ്ണനാട്ടിൽ
ശൈലാഗ്രത്തിൽ ദാഹിക്കുമ്പോൾ
പച്ചമേച്ചിൽ മദ്ധ്യേ പായും
സ്വച്ഛ നദീതീരത്തിങ്കൽ
തൃണഭൂമിത്താഴ്വാരത്തിൽ
ക്ഷീണനാമെന്നെ നടത്തും.

൩. അത്യന്ത ഭീതി തിങ്ങീട്ടും
മൃത്യു പാതെ നടക്കിലും
കർത്തൃസാന്നിദ്ധ്യം മൂലമെൻ
ശാന്തചിത്തം ഭയപ്പെടാ.
നിൻ ദണ്ഡിൻ സഹായമെന്നെ
അന്ധകാരത്തിൽ നടത്തും.

൪. പോരിൽ ഞാൻ തളർന്നാൽ കർത്താ
ഒരുക്കും മേശ നിൻ കൃപ.
നിൻ നന്മയാൽ വിശ്രമിപ്പേൻ
എൻ പാത്രം കവിയും സ്നേഹാൽ.
സ്വർഗ്ഗേ കിട്ടുമാനന്ദങ്ങൾ-
ക്കിപ്പോഴുള്ളച്ചാരമിവ.

---

1 മേഷ്പൻ = ഇടയൻ.

## 441 ൪൪൧

*‘Take theName of Jesus with you’*

8. 7.

൧. ക്രിസ്തു നാമം ഏറ്റുകൊൾ നീ
കഷ്ടാരിഷ്ടപ്പെട്ടതല,
സ്വാസ്ഥ്യം മോദമതു നല്കും,
സർവ്വത്ര വഹിച്ചുകൊൾ.
രത്നപ്പേർ...എന്തിൻപം
ഭൂ പ്രത്യാശ ..സ്വർഭാഗ്യം.

൨. സദാ വഹിക്കേശുനാമം
അതാപത്തിൽ ഖേടകം
പരീക്ഷ ചുറ്റും വന്നീടിൽ
പ്രാർത്ഥിക്ക തൻ നാമത്തിൽ.
—രത്നപ്പേർ

൩. എത്രമൂല്യ 2 നാമം യേശു
ചിത്ത മോദം നിറെക്കും
നമ്മെത്താനാശ്ലേഷിക്കുമ്പോൾ
നമ്മുടെ നാവും പാടും.
—രത്നപ്പേർ

൪. നമ്മുടെ യാത്ര തീർന്നു നാം
കുമ്പിട്ടേശു പാദത്തിൽ
സ്വർ രാജരാജനായ് തന്നെ
ധരിപ്പിക്കും കിരീടം.
—രത്നപ്പേർ

---

## 442 ൪൪൨

*‘Lord Jesus, I long to be perfectly whole’*

11s.

൧

യേശുനാഥാ, പൂർണ്ണസുഖം വേണമേ,
വസിക്കേണം എന്നുള്ളിൽ നീ എന്നുമേ
ബിംബങ്ങൾ തകർത്തോടിക്ക ശത്രുവെ,
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.
ഹിമത്തെക്കാൾ, ഹിമത്തെക്കാൾ താൻ,
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.

---

2 അമൂല്യം = വില തീരാത്തതു്.

൨
പങ്കം ഒന്നും നില്ക്കാതെന്നേശുനാഥാ,
നീക്കുക പങ്കം സൎവ്വം നിൻ രക്തത്താൽ
ഉപേക്ഷിക്കുന്നെല്ലാം, ഈ വരം കിട്ടാൻ,
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.
—ഹിമത്തെക്കാൾ

൩
സ്വൎഗ്ഗത്തിൽ നിന്നു നോക്കി യേശുനാഥാ,
പൂൎണ്ണപ്രതിഷ്ഠ ചെയ്വാൻ തുണെക്കെന്നെ
ഏല്പിക്കുന്നേൻ, എന്നെയും എൻ സൎവ്വവും
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.
—ഹിമത്തെക്കാൾ

൪
യേശുനാഥാ, കെഞ്ചുന്നു ഞാനിതിന്നായ്,
ക്രൂശിച്ച നിൻ പാദെ ശരണം നാഥാ,
എൻ ശുദ്ധിക്കായ് നിൻ രക്തപ്പാച്ചിൽ
[കണ്ടേൻ
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.
— ഹിമത്തെക്കാൾ

൫
കാത്തിരിക്കുന്നിതാ ഞാനേശുനാഥാ
വന്നു സൃഷ്ടിക്കെന്നിൽ പുതു ഹൃദയം
നിന്നെ തേടിയോരെ തള്ളിയില്ല നീ
ഹിമത്തെക്കാൾ വെളുക്കും, കഴുകെന്നെ.
—ഹിമത്തെക്കാൾ

## 443 ൪൪൩

*'Afflictions though they seem severe'*

൧. കഷ്ടങ്ങൾ തീവ്രമാകിലും
ഒട്ടേറെ കൃപാൎത്ഥം.1
മുടിയൻ മനം തിരിവാൻ
ഇടയാക്കി അവ.
ചൊല്ലുന്നവൻ, "ഞാനോ
അന്യദിക്കിലന്യ നാട്ടിൽ
പട്ടിണി കിടക്കാ,
സമൃദ്ധിയുണ്ടെൻ വീടതിൽ
സൎവ്വം നല്കും താതൻ.

൨. ക്ഷുത്തു ലജ്ജാ ഭയമെന്ന്യെ
എന്തു തന്നു പാപം?
വീട്ടിലുണ്ടപ്പം ധാരാളം
പട്ടിണി ഞാനയ്യോ."—
ചൊല്ലുന്നവൻ

൩. ഞാൻ പോയ് സൎവ്വമേറ്റു ചൊല്ലും
കുമ്പിട്ടപ്പൻ മുമ്പിൽ,
'പുത്രസ്ഥാനത്തിന്നയോഗ്യൻ'
ഭൃത്യനാകാൻ കെഞ്ചും—
ചൊല്ലുന്നവൻ

൪. പുത്രൻ വരവു കണ്ടച്ഛൻ
ചിത്തമലിഞ്ഞോടി
മത്സരിയെ ആശ്ലേഷിച്ചു
വാത്സല്യത്തോടേററം—
ചൊല്ലുന്നവൻ

൫. "താതാ ക്ഷമിക്ക, പാപി ഞാൻ,"
"മതി" എന്നച്ഛനും;
"അന്തരിച്ചോൻ ജീവിക്കുന്നു
സന്തോഷിക്കെല്ലാരും"—
ചൊല്ലുന്നവൻ

൬. ദുൎജ്ജനത്തെ ചേൎപ്പാൻ ദൈവം
ഇച്ഛിക്കുന്നീവണ്ണം.
അപ്പനെക്കാൾ സ്നേഹിക്കയാൽ
ഏവൎക്കും സ്വാഗതം—
ചൊല്ലുന്നവൻ

1 കൃപാൎത്ഥം = കൃപ കിട്ടുവാൻവഴി

## 444 ൪൪൪

*'O Lord, turn not Thy face'*

C. M.

൧. വ്യഥ തിങ്ങി കൃപാപാദരെ
നാഥാ കിടക്കുന്നേൻ
മാററല്ലെ നിൻ മുഖം, പാപം
ഏററു ദുഃഖിക്കുന്നേൻ.

൨. വിസ്തീൎണ്ണം പാപ ദോഷിക്കു
വിസ്തൃതമാം വാതിൽ
പൂട്ടീടരുതെ, നാഥനേ,
പുക്കീടട്ടുള്ളിൽ ഞാൻ.

൩. ഇന്നുമെന്നും എൻ ജീവിതം
നിന്മുൻ വെളിവല്ലോ.
സന്നിധിയിൽ വിവരിപ്പാൻ
ഒന്നുമില്ലാവശ്യം.

൪. കൃപതിങ്ങും നിൻ വാതില്ക്കൽ
അഭയം ചൊല്ലുന്നേൻ.
കേഴുന്നേൻ മോചനാൎത്ഥമെൻ
ഘോരവ്രണം നീങ്ങാൻ.

൬. ഏതാശിസ്സു വേണമെന്നു
ഏഴ ചൊല്ലേണ്ടുമോ ?
ചൊല്ലും മുൻ എൻ വാഞ്ഛിതം നീ
എല്ലാമറിയുന്നു.

൭. നിൻ കാരുണ്യം ഒന്നു മാത്രം
എന്നാഗ്രഹം നാഥാ.
എന്നപേക്ഷ വേറൊന്നല്ല
നിൻ കാരുണ്യം വേണം.

## 445 ൪൪൫

*'I've found a friend in Jesus'*

P. M.

൧. മിത്രം കണ്ടേൻ യേശുവിൽ, സർവ്വം എനിക്കവൻ
സഹസ്രം പേരിലെന്നാത്മ സുന്ദരൻ
താഴ്വീതി പത്മം കണ്ടേൻ, അവനിൽ മാത്രമെ
ശുദ്ധി പൂർണ്ണസുഖം നല്കാൻ താൻ പ്രാപ്തൻ.
ദുഃഖേ താനെന്നാശ്വാസം, സങ്കടത്തിൽ താങ്ങും,
വഹിക്കുമെൻ ചിന്താകുലം സർവ്വം.
താഴ്വീതിപ്പത്മമവൻ, പ്രഭാതപ്പെരുമീൻ
സഹസ്രം പേരിലെന്നാത്മ സുന്ദരൻ.
ദുഃഖേ താനെന്നാശ്വാസം, സങ്കടത്തിൽ താങ്ങും,
വഹിക്കുമെൻ ചിന്താകുലം സർവ്വം
താഴ്വീതിപ്പത്മം അവൻ, പ്രഭാതപ്പെരുമീൻ
സഹസ്രം പേരിലെന്നാത്മ സുന്ദരൻ.

൨. എൻ ദുഃഖം ഖേദം സർവ്വം, വഹിച്ചാൻ അവൻ താൻ,
എൻ പ്രഭാവഗോപുരം പരീക്ഷയിൽ.
എൻ ചിത്ത ബിംബം സർവ്വം, ത്യജിച്ചേൻ അവന്നായ്,
തൻ ശക്തിയാൽ താനെന്നെ കാക്കുന്നിപ്പോൾ.
പരീക്ഷിക്കട്ടെ സാത്താൻ, ത്യജിക്കട്ടെ ലോകം
കർത്തൻ മൂലം ലാക്കിങ്കലെത്തും ഞാൻ— താഴ്വീതിപ്പത്മം അവൻ

൩. ഒരിക്കലും കൈവിടാ, ത്യജിക്കാ താനെന്നെ,
ഞാൻ വിശ്വാസത്തിലവന്നിഷ്ടം ചെയ്താൽ,
അഗ്നിത്തൂൺ കാക്കുമെന്നെ പേടിക്കാ ഞാനൊന്നും
തീർക്കും മന്നായാലെന്നാത്മ ക്ഷുത്തു[1] താൻ
ഭാഗ്യേ ഞാൻ മുടിചൂടി, പ്രിയന്മുഖം കാണും
മോദ നദികളങ്ങോട്ടന്നെന്നും— താഴ്വീതിപ്പത്മം അവൻ

## 446 ൪൪൬

*'Jesus these eyes have never seen'*

C. M.

൧. കണ്ണാൽ നിൻ ശോഭാകാരം ഞാൻ
കണ്ടിട്ടില്ലേ യേശു.
ഇന്ദ്രിയമാം തിരശ്ശീല എൻ
ദൃഷ്ടി മറെക്കുന്നു.

൨. കാണ്മാനില്ല, കേൾപ്പാനില്ല,
സമീപസ്ഥനും നീ,
നിൻ ദർശനഫലഭാഗ്യം
ഒന്നുപോലില്ലെങ്ങും.

൩. കാണാതെ വിശ്വാസത്തിൽ ഞാൻ
കാക്കേണമെങ്കിലും,
അറിയുന്നേൻ അദൃശ്യനെ
സദാ സ്നേഹിക്കും ഞാൻ.

൪. മൃത്യുവന്നെൻ കണ്ണടഞ്ഞു,
നിൽക്കുമ്പോൾ നെഞ്ചിടി,
ചീന്തും തിരശ്ശീല നിന്നെ,
തേജസ്സിൽ കാണിക്കും.

1 ക്ഷുത്ത് = വിശപ്പ്.

## 447 ൪൪൭

*'When I can read my title clear'*

C. M.

൧. സ്വർഗ്ഗസൌധങ്ങൾക്കെൻ ദായം 1
വ്യക്തമാകുമ്പോൾ ഞാൻ
ഭീതിപോക്കിത്തുടെക്കുന്നേൻ
രോദനകണ്ണുനീർ.

൨. ലോകമെന്നോടെതിർത്തു നാ–
രകീയാസ്ത്രമെയ്താൽ
സാത്താൻ കോപം വീക്ഷിച്ചു ഞാൻ
എതിർക്കും ലോകത്തെ.

൩. ആധി പ്രളയം വരട്ടെ
ചിന്താകുലം കൂടെ
എൻ വീടെൻ ദൈവമെൻ സ്വർഗ്ഗം,
എനിക്കിവ മതി.

൪. വിണ്ണിൻ സ്വസ്ഥാബ്ധിയിലെൻറ
ക്ഷീണാത്മാ മുഴുകും.
ശാന്തി തിങ്ങും ഹൃത്തിൽ പിന്നെ
ചിന്താകുലം വരാ.

## 448 ൪൪൮

*'When this passing world is done'*

7s.

൧. ഇമ്മായാലോകം നീങ്ങി
ഇസ്സൂര്യനിരുണ്ട പിൻ
മുത്തു വാതില്ക്കലിൽ ഞാൻ
നിത്യമായി നില്ക്കും വരെ,
കർത്താ നിന്നോടെൻ കടം
എത്രയുണ്ടെന്നറിക.

൨. നിൻ സൌന്ദര്യധാരിയായ്
സിംഹാസന മുമ്പിൽ ഞാൻ
സൂക്ഷ്മമായ് നിന്നെ കണ്ടു
സ്നേഹിക്കുമ്പോൾ മാത്രമെ,
കർത്താ നിന്നോടെൻ കടം
എത്രയുണ്ടെന്നറിയൂ.

൩. അഭ്ര2 നാദം പോൽ കാതിൽ
അബ്ധി 3 ഗർജ്ജന തുല്യം.
വീണാ മാധുര്യ സമം
വിൺ സ്തുതി കേൾക്കുമ്പോൾത്താൻ,
കർത്താ നിന്നോടെൻ കടം
എത്രയുണ്ടെന്നറിയൂ.

൪. നിസ്സാരനാമെന്നെ നി
നാശത്തിൽ നിന്നുണർത്തി
നിന്നിൽ മറച്ചാത്മാവാൽ
ശുദ്ധീകരിച്ചതിന്നായ്
എൻ കടമെത്രയെന്നു
സാക്ഷിപ്പാൻ പഠിപ്പിക്ക.

## 449 ൪൪൯

*'I will sing of my Redeemer'*

8. 7.

൧. യേശുവെ ഞാൻ സ്തുതിക്കും, തൻ
വാത്സല്യാശ്ചര്യത്തെയും,
എന്നെ ശാപം പോക്കി നേടാൻ
നിന്ദ്യക്രൂശിൽ മരിച്ചാൻ.
സ്തുതിപ്പിൻ, എൻ രക്ഷകനെ
രക്തത്താലെന്നെ വാങ്ങി
സാധിച്ചു ക്രൂശിലെൻ ക്ഷമ
ഉദ്ധാരം 4 വീട്ടി വീണ്ടു.

൨. വിലതീർത്തു തൻ കൃപയാൽ
വീണ്ടെടുപ്പാൻ എൻ നഷ്ടം.
ആശ്ചര്യം, ഈ വാർത്ത ഞാനും
ഘോഷിക്കും സദാ പാടി —
സ്തുതിപ്പിൻ

൩. മൃത്യുപാപങ്ങൾ മേൽ ജയം
കർത്തൻ കൊടുക്കുന്നെന്നു
എൻ രക്ഷകനെ ഞാൻ വാഴ്ത്തും
തൻ ജയ ശക്തിയെയും—
സ്തുതിപ്പിൻ

൪. യേശുവെ ഞാൻ പുകഴ്ത്തും, തൻ
വാത്സല്യാശ്ചര്യത്തെയും
പുത്രനാക്കാൻ, എന്നെക്കൂടെ
മൃത്യു വെന്നുയിർപ്പിച്ചാൻ—
സ്തുതിപ്പിൻ

1 ദായം = അവകാശം.
2 അഭ്രം = മേഘം. അബ്ധി = കടൽ.
4 ഉദ്ധാരം = കടം.

## 450 ൪൫൦

*'When all Thy mercies, O my God'*

C. M.

൧. നിൻ കൃപ സർവ്വം ദൈവമേ,
ഞാൻ കൂട്ടി നോക്കുമ്പോൾ
സ്നേഹാശ്ചര്യ സ്തുതികളിൽ
മോഹിച്ചു മുങ്ങുന്നേൻ.

൨. എണ്ണമില്ലാത്താശ്വാസങ്ങൾ
തന്നതോ നിൻ കൃപ,
തന്നതാരെന്നീ ശിശുഹൃ-
ത്തിന്നറിവാകും മുൻ.

൩. രോഗ ക്ഷീണെ എൻ മുഖം നീ
സുഖത്താൽ പുതുക്കി.
പാപ താപാൽ ആണ്ടപ്പോൾ നിൻ
കൃപ ജീവിപ്പിച്ചു.

൪. ശതലക്ഷം ദാനങ്ങൾക്കായ്
സദാ സ്തുതിക്കുന്നേൻ.
ദാനം വാങ്ങും തുഷ്ടാത്മാ താൻ
ദാനങ്ങളിൽ ശ്രേഷ്ഠം.

൫. ആജീവനാന്തം പിൻതേരും1
ആശിർവാദത്തെ ഞാൻ
മൃതിയടഞ്ഞ പിമ്പും ഞാൻ
അതു താൻ തുടരും.

൬. നിത്യതയിലും നിനക്കു
സ്തോത്ര ഗീതം പാടും
നിൻ സ്തുതി ചൊല്ലിത്തീർത്തിടാൻ
നിത്യതയും പോരാ.

## Warfare and Pilgrimage

## ജ്ഞാനയുദ്ധവും പരലോക യാത്രയും

## 451 ൪൫൧

*'Why should I fear the darkest hour'*

8. 8. 8.

൧. ക്രൂരിരുളെ പേടിക്കാ ഞാൻ
പരീക്ഷകന്മുൻ ഭ്രമിക്കാ.
യേശുവല്ലോ എൻ ഗോപുരം.

൨. ഘോരപ്പോരിലും പോർക്കളം
പരിത്യജിച്ചടങ്ങാ ഞാൻ
യേശുവല്ലോ എൻ ഖേടകം.

൩. എന്നാവശ്യ നീക്കുപോക്കോ
എൻ ഭാവിയോ ഞാനറിയാ,
യേശു താൻ കണ്ടു നടത്തും.

൪. പാപത്താൽ ക്ലേശം വന്നാലും
കൃപാസനേ എന്നാശ്രയം
യേശുവല്ലോ എന്റെ പുണ്യം.

൫. എൻ ജപ സ്നേഹങ്ങൾ ശൂന്യം
എൻ പ്രത്യാശയോ സ്ഥാവരം,
യേശുവല്ലോ എൻ മാദ്ധ്യസ്ഥൻ.

൬. ഭൂപാതാളങ്ങൾ എതിർക്കും
എൻ പക്ഷത്തോ ദിവ്യശക്തി
യേശു സർവ്വം, താൻ എൻ സ്വന്തം.

## 452 ൪൫൨

*'Through the night of doubt'*

8. 7. 8. 7.

൧. ഖേദശങ്ക രാവിലത്രെ
യാത്രാഗണ പ്രയാണം
ആശംസാ ഗീതവും പാടി
വാഗ്ദാന രാജ്യയാത്ര.

൨. നേതൃ ജ്യോതി അന്ധകാരെ
മുൻ തെളിഞ്ഞെരിയുന്നു
സോദരർ കൈകോർത്തു പിടി-
ച്ചിതാ രാത്രി പോകുന്നു.

൩. ഭീതി സർവ്വം ദൂരെ നീക്കി
യാത്ര പാത തെളിപ്പാൻ
ത്രാണ ജനമേൽ വിളങ്ങും
സാന്നിദ്ധ്യ ജ്യോതി ഏകം.

൪. യാത്രയിൻ ഉദ്ദേശ്യമേകം
സുസ്ഥിര വിശ്വാസവും.
താല്പര്യ പ്രത്യാശ ഏകം,
താൻ നല്ലമാകാംക്ഷയും.

1 പിൻതേരും = പിൻതുടരും.

൫. ഏകവായിൽ നിന്നെന്നപോൽ
ആയിരം പേർ ഗീതവും
യുദ്ധമേകം, കഷ്ടമേകം
കർത്തൻ തന്ന യാത്രയും.

൬. ഏക സർവ്വ ശക്ത പിതാ
സ്നേഹത്തിൽ നിത്യം വാഴും
നിത്യതീരത്തെത്തിടുമ്പോൾ
പ്രീതി മോദവുമേകം.

൭. യാത്രാ സോദരരെ മുന്നിൽ
യാത്ര ചെയ്യിൻ ക്രൂശുമായ്
പോർ ചെയ്യിൻ ലജ്ജ വഹിച്ചു
ക്രൂശിൻ വിശ്രാമം വരെ.

൮. വേഗം വരും മഹാത്മാനം
വേഗം പൊട്ടും കല്ലറ.
മാറിപ്പോകും നിഴലെല്ലാം
തീരും അദ്ധ്വാന ദുഃഖം.

---

## 453

൫൩൩

*'Leader of faithful souls and guide'*

Six 8.

൧. ഭക്താത്മാക്കൾക്കു, സ്വർഗ്ഗീയ
യാത്രക്കാർക്കും നായകനേ,
നിന്നെ മാത്രം നമ്പുന്നോരീ
ഞങ്ങൾ മരുഭൂ വന്നു പാർക്ക.
ജീവിതദുഷ്ഘടങ്ങളിൽ
നീ താൻ ആത്മാവിൻ ശരണം.

൨. പ്രവാസയാത്ര ചെയ്യോർക്കീ
ഭുവനം സ്വന്തമല്ലല്ലോ.
ഇക്കഷ്ടത്താഴ്വാരത്തൂടെ
സ്വർഗ്ഗ വീട്ടിന്നായ് നിത്യം
വാനിൽ നോക്കി സത്വരം നിൻ
ആനനം 1 കാണ്മാനോട്ടുന്നു.

൩. കുററമെല്ലാം സൌജന്യം നീ
ഏററു മോചിച്ച നിൻ മൂലം
ജന്മസിദ്ധ സ്വർഗ്ഗത്തിന്നായ്
ഗാനം പാടി പോകുന്നെങ്ങൾ.
സ്വന്ത രാജന്റെ പൊൻ സൌധം
അന്തികെയാം പാടുന്തോറും.

1 ആനനം = മുഖം.

൪. ദിവ്യ സ്നേഹത്താലുയർന്നു
നവശക്തിയിൽ പോകുന്നു.
ആദ്യജാത സംഘം ചേരാൻ
യാത്ര ദൈവഗിരിക്കത്രെ.
ആനന്ദം തലമേൽ പൂണ്ടു
വാനെ കാണാം നായകനെ.

---

## Invitation

ക്ഷണം

## 454

൫൩൪

*'Come ye sinners poor and wretched'*

8. 7.

Tune : *"Communion"*

൧. പാപീ വാ, നിർഭാഗ്യപ്പാപി,
കൃപയുടെ കാലത്തിൽ.
ശക്തി ദയാ സ്നേഹപൂർണ്ണൻ
നില്ക്കുന്നേശു രക്ഷിപ്പാൻ
ശക്തനവൻ, സന്മനസ്സൻ,
നീക്കുക നിൻ സംശയം.

൨. ദൈവപ്രദാനം കൈക്കൊൾവാൻ
ദരിദ്രരും വരട്ടെ.
ആത്മതാപം നൽ വിശ്വാസം
ആത്മാവിൻ ഗുണമെല്ലാം
സൌജന്യമായ്, സൌജന്യമായ്
പ്രാപിക്കേശുവിൽ നിന്നും.

൩. പാപ താപ ഭാരമേല്ക്കും
ശാപ പാത്രർ വരട്ടെ.
കാലം പോകും താമസത്താൽ,
കാലം പിന്നെ ലഭിക്കാ.
ശിഷ്ടരല്ലരിഷ്ടരത്രെ
ക്രിസ്തു ക്ഷണിക്കുന്നവർ.

൪. സിദ്ധർ ദൂതർ ഘോഷിക്കുന്ന
സ്തോത്രങ്ങൾ കുഞ്ഞാട്ടിന്റെ
തൻ നാമഘോഷത്താൽ സ്വർഗ്ഗം
എന്നുമെന്നും മുഴങ്ങും.
ഹാല്ലെലുയ്യാ, ഹാല്ലെലുയ്യാ,
പാപികളും ആർക്കട്ടെ.

**455** ൪൫൫

*'Where will you spend eternity?'*

L. M.

൧. നിത്യതയിൽ നീ എങ്ങു പോം?
ചോദ്യമിതെല്ലാരോടും താൻ.
എന്തുത്തരം നീ കൊടുക്കും?
എങ്ങാകുമോ, നിൻ നിത്യത?
നിത്യകാലം, നിത്യകാലം
അതെവിടെ നീ കഴിക്കും?

൨. പാപം വെടിഞ്ഞിന്നനേകർ
പ്രാപിക്കുന്നേശുവിൻ രക്ഷ.
ലഭ്യമവർക്കും സ്വർഭാഗ്യം,
നിൻ നിത്യത എവിടെയാം?
—നിത്യകാലം

൩. ഇഷ്ടകമാം നേർപാത നീ
വെടിഞ്ഞധഃപതിച്ചീടിൽ
അന്ത്യവസാനമെന്താകും?
നിൻ നിത്യത എവിടെയാം?
—നിത്യകാലം

൪. ഈ നിമിഷം നീ തിരിഞ്ഞു
യേശു സ്നേഹം സ്വീകരിക്കിൽ,
നിശ്ചയം നിനക്കും ചൊല്ലാം
"രക്ഷപ്പെട്ടേൻ, നിത്യകാലം."
—നിത്യകാലം

**456** ൪൫൬

*'Sinners Jesus will receive'*

7s.

൧. യേശു ചേർക്കും പാപിയെ,
ഘോഷിക്കിട്ടതെല്ലാർക്കും
സ്വർഗ്ഗവഴി വിട്ടോർക്കും,
സങ്കടഹിക്കും, വീണോർക്കും.
പാട്ടുവിൻ, വീണ്ടും പാടീൻ
ക്രിസ്തു ചേർക്കും പാപിയെ,
ഈ വാർത്ത പ്രസ്താവിക്ക,
ക്രിസ്തു ചേർക്കും പാപിയെ.

൨. അവൻ ശാന്തി നല്കും, വാ,
തൻ വാക്കിൽ വിശ്വസിക്കാം.
കൊടും പാപിക്കും രക്ഷ
ക്രിസ്തു ചേർക്കും പാപിയെ—
പാട്ടുവിൻ

൩. എൻ ഹൃത്തെന്നെ വിധിക്കാ
നിർമ്മലൻ, ഞാൻ ധർമ്മമുൻ
സർവ്വ പങ്കം നീക്കിയോൻ
സർവ്വ ധർമ്മം തികെച്ചോൻ—
പാട്ടുവിൻ

൪. ക്രിസ്തു ചേർക്കും പാപിയെ
നിസ്തുല[1] പാപി എന്നെ,
സർവ്വദോഷം നീങ്ങി ഞാൻ
സ്വർഗ്ഗേ പോകും തൻകൂടെ—
പാട്ടുവിൻ

## Sickness and Death

## രോഗവും മരണവും

**457** ൪൫൭

*'Tossed with rough winds'*

8. 8. 8. 6.

൧. കാറ്റലച്ചു ഭയന്നു ഞാൻ
കാറ്റിന്മേലെത്തു നേരിയ
ശാന്ത സ്വരം കേൾക്കുന്നിതാ
ഞാൻ താൻ, ഭയം വേണ്ടാ.

൨. നിന്നാത്മ ശുദ്ധി തന്ന ഞാൻ
നിൻ പൊട്ടുകൺ തുറന്ന ഞാൻ
നിൻ നാഥൻ, ജീവൻ, ദീപം താൻ
ഞാൻ താൻ, ഭയം വേണ്ടാ.

൩. ആഴിത്തിരയും ഈ കാറ്റും
ആവതെല്ലാം എന്മേൽ നോക്കി
നിന്നോടില്ലവർക്ക വൈരം,
ഞാൻ താൻ, ഭയം വേണ്ടാ.

൪. മുൻ കുടിച്ചേൻ കൈപ്പു പാത്രം,
നിനക്കതിൽ ശാപം നാസ്തി,
തുളച്ച കൈ തരുന്നിതു,
ഞാൻ താൻ, ഭയം വേണ്ടാ.

൫. എൻ കൺ കാണുന്നു നിൻ ശയ്യാ
എൻ കൈ നിൻ തലക്കീഴുണ്ടേ,
എന്നാശിസ്സിതാ നിൻ ചുറ്റും,
ഞാൻ താൻ, ഭയം വേണ്ടാ.

൬. സ്വാഗത സഹസ്രം കേൾക്കേ,
അക്കരെ നീ കാൽ വെക്കുമ്പോൾ,
പരിചിത വിളി കേൾക്കും,
ഞാൻ താൻ, ഭയം വേണ്ടാ.

1 നിസ്തുല = തുല്യമില്ലാത്ത.

## 458 ൪൫൮

*'How sweet the hour of closing day'*

L. M.

൧. എത്ര ശുഭം ദിവസാന്തം,
ശാന്ത പ്രസന്നം താൻ സൎവ്വം.
അസ്തമന സൂൎയ്യരശ്മി
അല്പമാത്രം ശോഭിക്കുന്നു.

൨. ശാന്തിപൂൎവ്വം ഇപ്രകാരം
ക്രിസ്തു ഭക്ത മൃത്യുനാളും,
തൻ ശക്തികളാൽ വിശ്വാസം
മാന്ദ്യ ചിത്തം ശോഭിപ്പിക്കും.

൩. കാണാം തൻ കണ്കളിൽ ശോഭ
ക്ഷീണമുഖേ പുഞ്ചിരിയും
അനുച്ചാൎയ്യം[1] ഇതാസന്ന
മഹത്വ സൂചകം തന്നെ.

൪. അന്ധയാത്രയിൽ ധൈൎയ്യാൎത്ഥം
സ്വൎഗ്ഗം നല്കുന്നു കിരണം.[2]
മിന്നും ഗൃഹേ നടത്തുവാൻ
വന്നിട്ടുണ്ടേ ദൂതന്മാരും.

൫. നീണ്ടിപ്പോയീവിധം കൎത്താ
നിന്മുഖം കണ്ടാനന്ദിപ്പാൻ
നിൻ സ്വരൂപം നെഞ്ചിൽ തന്നു,
നിൻ സാമീപ്യം ശീലിപ്പിക്ക.

## Hymn for Children

## ശിശുഗാനം

## 459 5. 6. 6. 4. ൪൫൯

*'God who made the earth'*

൧

വിഷ്ടപം, ഭൂമി, ആഴി, ജ്യോതികളും[3]
സൃഷ്ടിച്ച മാ ദൈവം, ഓൎക്കുന്നെന്നെ.

൨

പുല്ലു പുഷ്പ ഫലാദി രാപ്പകലും
സൃഷ്ടിച്ച മാ ദൈവം ഓൎക്കുന്നെന്നെ.

൩

സൂൎയ്യചന്ദ്രാദി ജ്യോതികൾ, സൃഷ്ടിച്ചോൻ
ആയുർമേഘം വന്നാൽ, ഓൎക്കുമെന്നെ.

൪

ക്രൂശിൽ മരിപ്പാൻ പുത്രനെ തന്നവൻ,
ആശ്രയിച്ചാൽ തന്നിൽ, ഓൎക്കുമെന്നെ.

൫

ശുഭ്ര സ്വൎന്നാട്ടിൽ, തൻ പ്രിയരെ കാണാം
അപ്പോൾ ഞങ്ങൾ പാടും, "ഓൎത്താൻ ക-
ൎത്തൻ."

## 460 ൪൬൦

*'Jesus, Thou joy of loving hearts'*

L. M.

൧. യേശു സ്നേഹിപ്പോൎക്കാനന്ദം
ജീവോത്ഭവം, ദീപവും നീ.
ലോകാനന്ദം ഒന്നും തൃപ്തി
നല്കാഞ്ഞിതാ വരുന്നെങ്ങൾ.

൨. സുസ്ഥിരം നിൻ സത്യം നിത്യം
ആശ്രിതരെ രക്ഷിക്കും നീ.
അന്വേഷിപ്പോൎക്കു ഗുണവാൻ,
പ്രാപിക്കുന്നോൎക്കോ സൎവ്വസ്വം.

൩. ജീവാഹാരം രുചിച്ചെങ്ങൾ–
ക്കിനി നിൻ വിരുന്നു വേണം.
നിന്നുറവിൽ പാനം ചെയ്തു
ഞങ്ങൾക്കിനി നിറേ വേണം.

൪. ഏതു സ്ഥാനത്തും ഞങ്ങളിൻ
ആതുരാത്മാ കാക്കും നിന്നെ.
നിൻ കൃപാ സ്മേരാൽ മോദിക്കും
നിന്നെ ഗ്രഹി[4]പ്പതോ ഭാഗ്യം.

൫. കൎത്താ സഹവസിക്കെന്നും
ശാന്തമാക്കെങ്ങൾ നാളുകൾ,
പായിക്ക പാപാന്ധകാരം,
ഭൂമൌ നല്ക സൽ പ്രകാശം.

1 അനുച്ചാൎയ്യം = ഉച്ചരിച്ചുകൂടാത്തതു്.

2 കിരണം = രശ്മി.

3 ജ്യോതികൾ = നക്ഷത്രങ്ങൾ.

4 ഗ്രഹിക്ക = പിടിച്ചുകൊൾക.

## Holy Communion

## വിശുദ്ധസംസർഗ്ഗം

**461** ൪൬൧

*'According to Thy gracious word'*

Tune : "*Abridge*"

C. M.

൧. നിൻ ദയാകല്പനപോലെ,
സൌമ്യാദരപൂർവ്വം.
ഇത്ഥം1 ചെയ്വൻ മൃതനാഥാ,
ഓർത്തിടും നിന്നെ ഞാൻ.

൨. എനിക്കായ് മുറിഞ്ഞ ദേഹം,
എൻ ദിവ്യാഹാരം താൻ.
നിൻ നിയമ പാത്രമെടു-
ത്തിങ്ങനെ ഓർക്കും ഞാൻ.

൩. ഗഥ്സമേനപ്പോരിൽ നിൻ വൻ
വ്യഥ മറക്കാമോ?
രക്തസ്വേദം കണ്ടെങ്ങും ഞാൻ
ഓർക്കാതിരിക്കുമോ?

൪. ഞാൻ തിരിഞ്ഞു കാൽവറിമേൽ
ക്രൂശിനെ നോക്കുമ്പോൾ
എൻ യാഗ ദൈവകുഞ്ഞാടേ,
നിന്നെ ഓർപ്പാൻ ന്യായം.

൫. നിൻ താപമെല്ലാം ഞാൻ നോക്കും
എന്നെ സ്നേഹിച്ചതും.
അന്ത്യനാഡി ശ്വാസത്തോളം
ഓർത്തിടും നിന്നെ ഞാൻ.

൬. ഇക്ഷീണാധരം മൌനമായ്
ബുദ്ധി ബോധവും പോം
നിൻ രാജ്യത്തിൽ നീ വരുമ്പോൾ
എന്നെ ഓർക്കേശുവെ.

1 ഇത്ഥം = ഇപ്രകാരം

**462** ൪൬൨

## Heaven

## സ്വർഗ്ഗം

*'Pleasant are Thy courts above'*

Tune : "*Maidstone*"

D. 7s.

൧. ഇൻപമേ നിൻ പ്രാകാരം
അൻപിൽ ജ്യോതിർനാടതിൽ.
ഇൻപം താൻ നിൻ പ്രാകാരം,
ഇൻപപ്പാവപ്പാരിലും,
ഹാ, നിൻ സിദ്ധർ സംസർഗ്ഗം
നിൻ മുഖശോഭ കർത്താ,
നിൻ പൂർണ്ണത, ഇവയ്ക്കായ്
വാഞ്ഛിച്ചു മൂർച്ഛിക്കുന്നേൻ.

൨. പറന്നു നിൻ വേദികൾ
പാടും പക്ഷികൾ ധന്യർ.
സ്വപ്പിതാ മാർവ്വിൽ ശാന്തി
പ്രാപിച്ചോരേറെ ധന്യർ
ദുഃഖെല്ലാമലഞ്ഞിട്ടും
ചേക്ക കാണാ പ്രാവുപോൽ
സ്വസ്ഥാനം ചേർന്നവർക്കും
വിശ്രമിച്ചിടാം നിത്യം.

൩. ഇക്കഷ്ടത്താഴ്വാരത്തും
ഭാഗ്യാത്മാക്കൾ പാടുമേ
വനത്തിൽ വെള്ളം കാണും
വാനിൻ മന്നാ ഭക്ഷിക്കും.
നാൾക്കുനാൾ ശക്തിയേറും,
നിൻ പീഠം ചേർന്നന്ത്യത്തിൽ
നിർവ്വിഘ്നം നയിച്ച നിൻ
പാദെ വീണു വന്ദിക്കും.

൪. കിട്ടാനെനിക്കീ ഭാഗ്യം,
ദുഷ്ടലോകെ നടത്തി,
കാക്കെന്നെ നിൻ കൃപയാൽ
നല്കിസ്ഥാനം നിൻ പാർശ്വേ.2

2 പാർശ്വേ = ഒരു വശത്ത്.

നടത്തേൻ തെററും ചിത്തം
നീ താൻ സൂര്യഖേടങ്ങൾ
നിന്നിൽ താൻ കൃപ, പ്രഭ
എന്നിലിവ വർഷിക്ക.

## Holy Communion

## വിശുദ്ധ സംസ ം

### 463 ര്ന്നമ

*'Lord, enthroned in heavenly splendour'*

Tune: "*Bryn Calfaria*"

8. 7. 8. 7. 4. 7.

൧. കർത്താ, സ്വർപ്രഭാസനസ്ഥാ,1
മൃതരിലാദ്യജാതാ,
നീ താനെങ്ങൾക്കുററ രക്ഷ,
ഭക്തശിരോത്ഥാപകാ. 2
ഹല്ലെല്ലൂയ്യാ ........
യേശു സത്യ ജീവാപ്പം.

൨. നമ്രാച്ഛനം3 ചെയ്യുന്നെങ്ങൾ,
നമിച്ചു സ്നേഹാദരം.
വിവേചിപ്പാനിപ്പോൾ നിന്നെ
വിശ്വാസവിവേകം താ.
ഹല്ലെല്ലൂയ്യാ........
നീയിങ്ങുണ്ടേ മാ മർമ്മം.

൩. നിൻ നിമ്നാകാരം4 മറെക്കിൽ
നിന്നെ, ബെത്ലഹേമിലെപ്പോൾ,
അന്നെപ്പോലിങ്ങും യിസ്രായേല്യോ—
ന്മാം നിന്നെ വാഴ്ത്തും ദൂതർ.
ഹല്ലെല്ലൂയ്യാ...... ...
ഞങ്ങളും വാഴ്ത്തും നിന്നെ.

൪. നിൻ യാഗം പെസഹാകുഞ്ഞാടെ,
നിൻ മൃത്യുവാലെന്നേക്കും
സിദ്ധിച്ച പൂർണ്ണത നില്ക്കും
നിത്യമന്യൂനം സ്ഥിരം.
ഹല്ലെല്ലൂയ്യാ.........
നീക്കമാത്മാവിൻ ദോഷം.

൫. പൊട്ടി കുലം വാർത്ത പാറെ,
ജീവദ5സ്വർ മന്നായെ,
മൃതകുഞ്ഞാടെ,6 ഭൂസ്വർഗ്ഗം
വാഴ്ത്തും നിന്നെ ഹോശാനാ.
ഹല്ലെല്ലൂയ്യാ...... ...
ഉയിർത്തോജസ്സിൽ പോയോൻ.

### 464 ര്ന്നര്

*'For the beauty of the earth'*

7. 7. 7. 7.

൧. ഭൂമിയിൻ ഭംഗിക്കായും
വ്യോമത്തേജസ്സിന്നായും
നിത്യം ഞങ്ങളിൻ ചുററും
നില്ക്കും സ്നേഹത്തിന്നായും
സ്തുതിയാഗമേററുന്നു
പിതാവേ, നിനക്കെങ്ങൾ.

൨. രാപ്പകലിൻ ഘടികൾ 7
പൂ, വൃക്ഷം, കുന്നു, തടം
സൂര്യൻ, ചന്ദ്രതാരങ്ങൾ
സർവ്വങ്ങടെ ഭംഗിക്കായ്
—സ്തുതിയാഗ

൩. മാതാപിതാക്കൾ മക്കൾ
സോദരസോദരികൾ
സ്നേഹിതരെന്നിവരിൻ
സ്നേഹതോഷാദികൾക്കായ്
—സ്തുതിയാഗ

൪. മാനുഷർക്കു സൗജന്യം
നീ നല്കും നൽവരങ്ങൾ
ഭൂസ്വർഗ്ഗ കൃപകളാം
പൂവൃക്ഷം, സ്വർമുകുളം 8
ഇത്യാദിക്കും പിതാവേ,
സ്തുതിയാഗമേററുന്നു.

---

1 സ്വർപ്രഭാസനസ്ഥാ = സ്വർഗ്ഗത്തിലെ ശോഭാസനത്തിലിരിക്കുന്നവനേ. 2 ശിരോത്ഥാപകാ = തലയെ ഉയർത്തുന്നവനേ. 3 നമ്രാച്ഛനം = വിനയ നമസ്കാരം. 4 നിമ്നാകാരം = താഴ്മയിലുള്ള സ്വരൂപം.

5 ജീവദ = ജീവൻ നല്കുന്ന. 6 മൃതകുഞ്ഞാടേ = കൊല്ലപ്പെട്ട കുഞ്ഞാടേ. 7 ഘടികൾ = നാഴികകൾ. 8 മുകുളം = പൂമൊട്ട്.

൫. ലോകമെങ്ങും പവിത്ര
സ്നേഹയാഗമൎപ്പിച്ചു
ശുദ്ധകൈകളുയൎത്തും
നിൻ തിരു സഭക്കായും
സ്തുതിയാഗമേറ്റുന്ന
പിതാവേ, നിനക്കെന്നും.

## 465 ൪൬൫

*'O Lord of heaven and earth and sea'*

8. 8. 8. 4.

൧. സ്വൎഗ്ഗം ഭൂമി ആഴി നാഥാ,
സൎവ്വ ശ്രീ സ്തുതി നിനക്കേ.
അവാച്യം 1 ഞങ്ങടെ സ്നേഹം
സൎവ്വദാതാ.

൨. സൂൎയ്യശോഭ, വസന്താഭ 2
പുഷ്പാദി കാട്ടും നിൻസ്നേഹം.
കൊയ്ത്തു വരുത്തുന്നതും നീ
സൎവ്വദാതാ.

൩. ശാന്ത വാസം, സുഖനാൾകൾ
പാൎത്തലത്തിൻ ആശിസ്സുകൾ
ഇവക്കായ് സ്തുതി നിനക്കേ
സൎവ്വദാതാ.

൪. പുത്രനെ ആദരിയാതെ
നഷ്ടലോകത്തിന്നു നല്കി
സൌജന്യം തന്നോടുകൂടെ
നല്കുന്നെല്ലാം.

൫. ജീവൻ, സ്നേഹം; ശാന്തി നല്കും
ദൈവാത്മാവിനെയും നല്കി
തൻ സ്വപ്നദാനം ഞങ്ങൾ മേൽ
ചൊരിയുന്നു.

൬. പാപക്ഷമ, മുക്താത്മാക്കൾ 3
കൃപാമാൎഗ്ഗം, സ്വൎഗ്ഗാകാംക്ഷ
ഇവയെല്ലാം തരുന്നെങ്ങൾ
സൎവ്വദാതാ.

൭. സ്വാത്മവ്യയം സൎവ്വം നല്കും
കൎത്തന്നായ് തരുന്നതെല്ലാം
നിത്യനിധി തന്നെ കൎത്താ,
സൎവ്വദാതാ.

൮. ജീവൻ, വരം, ദാനശക്തി,
സൎവ്വം നീ തന്നവ തന്നെ.
നിന്നുൾ സദാ പാൎക്കട്ടെങ്ങൾ
സൎവ്വദാതാ.

---

# DOXOLOGIES

### L. M.

൧. പിതാവു പുത്ര ആത്മാവാം
ത്രിത്വത്തിൽ ഏകദൈവമാം
അവന്നു വന്ദനം യോഗ്യം
അവൻ മാത്രം സത്യദൈവം.

### L. M.

൨. ഒന്നായ് ഭരിച്ചു വാഴുന്ന
ത്രിയേക ദൈവം ആകുന്ന
പിതാ, സുതൻ, ശുദ്ധാത്മനെ
സ്തുതിക്ക നാം ദിനേന ദിനേ.

### L. M.

൩. കൎത്താവേ ഇപ്പോൾ ഞങ്ങളെ
നീ നോക്കി രക്ഷിക്കേണമേ,
ഞങ്ങൾക്കു നിന്റെ നാമത്തെ
സ്തുതിപ്പാൻ തുണയേകേണമേ.

### L. M.

൪. സൎവ്വാശിഷത്തിൻ താതനെ
വാഴ്ത്തുവിൻ ലോകരാകവെ
വാഴ്ത്തുവിൻ സ്വൎഗ്ഗസേനയും
വാഴ്ത്തിൻ പിതാ.പുത്രാത്മനെ.

1 അവാച്യം = ഉച്ചരിപ്പാൻ പാടില്ലാത്തതു്.
2 വസന്താഭ = വസന്തകാലത്തിന്റെ ശോഭ.
3 മുക്താത്മാക്കൾ = രക്ഷിക്കപ്പെട്ട ആളുകൾ

Tune : '*Salvation ! O, the joyful*'

C. M.

൧. പിതാവിന്നും തൻ പുത്രന്നും
മഹത്വം നല്കട്ടെ
വിശുദ്ധനായാത്മാവിന്നും
സൽ കീർത്തി പാടട്ടെ.
മാനം സ്തോത്രം അധികാരം
കുഞ്ഞാട്ടിന്നു ലഭിക്കേണം
യേശുക്രിസ്തു രക്ഷിതാവു
ഹല്ലേല്ലൂയ, ഹല്ലേല്ലൂയ,
ഹല്ലേല്ലൂയ, സ്തുതിപ്പിൻ.

Tune : '*Nearer my God*'

6s. 4s.

൩. എന്നേക്കും മഹത്വം
ഏകപിതാ,
എന്നേക്കും മഹത്വം
ഏകസുതാ,
എന്നും എന്നേക്കുമേ
ഏവം ഭവിക്കട്ടെ
ഏകാത്മാവായോന്നും
ഏററം സ്തുതി.

L. M.

൪. ദൈവമേ അനുഗ്രഹിക്ക
സമാധാനമായ് അയക്ക
നിൻ ദാസരെ ഇന്നും എന്നും
കരുണയോട്ട കാക്കുക.

Tune : '*Tony Botil*'

D. 8. 7. 8. 7.

൫. ഹല്ലെല്ലൂയാ, ഞങ്ങൾ സ്തോത്രം
കൈക്കൊള്ളേണമേ പിതാ !
ഹോശയന്നാ, നിൻ മഹത്വം
കാണിക്കേണമേ സദാ!
ഹല്ലെല്ലൂയാ, ഹല്ലെല്ലൂയാ
ഹല്ലെല്ലൂയാ ആ–മെൻ
ഹല്ലെല്ലൂയാ, ഹല്ലെല്ലൂയാ
ഹല്ലെല്ലൂയാ ആ–മെൻ.

Tune : '*Lead us heavenly*'

8. 7. 8. 7. 8. 7.

൬. യേശുവിൻ കൃപാ കടാക്ഷം
മാ പിതാവിൻ സ്നേഹവും,
ദൈവ ആത്മാവിൻ സംസർഗ്ഗം
എന്നും ഇങ്ങുണ്ടാകേണം.
ഹല്ലെല്ലൂയാ— ഹല്ലെല്ലൂയാ
ഹല്ലെല്ലൂയാ—ആ-മെൻ.

'*God be with you*'

P. M.

൭. കാണുംവരെ ഇനി നാം തമ്മിൽ
കൂടെ ഇരിക്കട്ടെ ദൈവം
തൻ ദിവ്യ നടത്തിപ്പാലെ
കാത്തു പാലിക്കട്ടെ നിങ്ങളെ
ഇനി നാം......ഇനി നാം
യേശു മുൻ ചേരും വരെ
ഇനി നാം......ഇനി നാം
ചേരുംവരെ പാലിക്കട്ടെ താൻ.

D. 7s.

൮. ക്രിസ്തുവിൻ സമാധാനം
വാസമാകട്ടെ നമ്മിൽ
തൻ മുഖത്തിൻ പ്രകാശം
ക്ലേശമെല്ലാം നീക്കട്ടെ.
താൻ തിരുകരങ്ങളാൽ
ആശീർവ്വാദത്തെ നല്കി
ഇന്നുമെന്നും കൃപയാൽ
കാത്തു സൂക്ഷിച്ചീടട്ടെ.

Tune : '*Lead, kindly light*'

10s. 4s.

൯. സർവ്വബുദ്ധിയും കവിയും ദൈവ–
സമാധാനം
യേശുമശിഹാ തൻ അറിവിലും
സ്നേഹത്തിലും
കാക്കട്ടെ നമ്മുടെ മനസ്സുകൾ
ചിന്തകൾ സർവ്വം എന്നെന്നേക്കുമേ.

൧൦. പിതൃപുത്രാത്മനാം ത്രിയേകന്റെ
ആശിസ്സുകൾ
ഉണ്ടായീടട്ടിന്നീ എല്ലാ ജനം–
മേൽ എന്നുമെ
സർവ്വശക്തനാം ദൈവം നിങ്ങളെ
പാലിക്കട്ടെ സ്വസ്ഥ സമാധാനത്തിൽ.

# CANTICLES

## VENITE, EXULTEMUS DOMINO

സങ്കി. ൯൫.

വരുവിൻ, നാം യഹോവെ ക്കുല്ലസിച്ചു | ഘോഷി | ക്ക : ന
മ്മുടെ രക്ഷയുടെ | പാറെ | ക്കാൎപ്പിട്ടു | ക.

2 നാം സന്തോഷത്തോടെ അവന്റെ സന്നിധിയിൽ |
ചെല്ലു | ക : സങ്കീൎത്തനങ്ങളോടെ | അവന്നു | ഘോഷി | ക്ക.

3 യഹോവ മഹാ | ദൈവമ | ല്ലോ : അവൻ സകല ദേവ
ന്മാൎക്കും മീതെ മഹാ | രാജാ | വു ത | ന്നേ.

4 ഭൂമിയുടെ അധോഭാഗങ്ങൾ അവന്റെ കയ്യിൽ | ആകു |
ന്നു : പൎവ്വതങ്ങളുടെ ശിഖരങ്ങളും | അവ | ന്നുള്ള | വ.

5 സമുദ്രം അവന്നുള്ളതു ; അവൻ അതിനെ | ഉണ്ടാ | ക്കി :
കരയെയും അവന്റെ കൈകൾ | മനഞ്ഞി | രിക്കു | ന്നു.

6 വരുവിൻ, നാം വണങ്ങി | നമസ്കരി | ക്ക : നമ്മെ നി
ൎമ്മിച്ച യഹോവയുടെ മുമ്പിൽ | മുട്ടു | കുത്തു | ക.

7 അവൻ നമ്മുടെ ദൈവം | ആകു | ന്നു : നാമോ, അവൻ
മേയിക്കുന്ന ജനവും,* അവന്റെ കൈക്കലെ | ആടുക | ളും
ത | ന്നേ.

8 ഇന്നു നിങ്ങൾ അവന്റെ ശബ്ദം കേൾക്കുന്നുവെങ്കി
ൽ, മെരീബയിലെ | പ്പോലെ | യും : മരുഭൂമിയിൽ മസ്സാനാളി
ലെപ്പോലെയും, നിങ്ങളുടെ ഹൃദയത്തെ | കഠിന | മാക്കരു | തു.

9 അവിടെവെച്ചു നിങ്ങളുടെ പിതാക്കന്മാർ എന്നെ | പരീ
ക്ഷി | ച്ചു : എന്റെ പ്രവൃത്തി അവർ കണ്ടിട്ടും എന്നെ |
ശോധ | ന ചെ | യ്തു.

10 നാല്പതാണ്ടു എനിക്കു ആ തലമുറയോടു നീരസം
ഉണ്ടാ | യിരു | ന്നു : അവർ തെറ്റിപ്പോകുന്ന ഹൃദയമുള്ളോരു
ജനം എന്നും,* എന്റെ വഴികളെ അറിഞ്ഞിട്ടില്ലാത്തവർ |
എന്നും | ഞാൻ പറ | ഞ്ഞു.

11 ആകയാൽ അവർ എന്റെ സ്വസ്ഥതയിൽ പ്രവെശിക്ക | ഇല്ലെ|ന്നു : ഞാൻ എന്റെ ക്രോധത്തിൽ | സത്യം | ചെ-|യ്തു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ| ആത്മാവി|ന്നും: | മഹത്വം| ഉണ്ടാ|-ക|ട്ടെ.

ആദിയിങ്കലും, ഇപ്പോഴും, | എന്നേ | ക്കും : ഉള്ളപ്രകാരം| തന്നേ. | ആ-|മെൻ.

## TE DEUM LAUDAMUS

ദൈവമേ, നിന്നെ ഞങ്ങൾ | സ്തുതിക്കു|ന്നു : കൎത്താവു നീ ആകുന്നു എന്നു ഞങ്ങൾ| അനുസരി |ച്ചുകൊള്ളു | ന്നു.

2. നിത്യ| പിതാവാ|യ : നിന്നെ ഭൂമി എല്ലാം | വന്ദി|ക്കു-|ന്നു.

3. സകല ദൈവദൂതന്മാരും, പരമണ്ഡലങ്ങളും, അവയിലുള്ള സകല അധികാ|രങ്ങ|ളും : നിന്നെ| നോക്കി| ആൎക്കു|ന്നു.

4. സൈന്യങ്ങളുടെ ദൈവമായ| കൎത്താ|വു : പരിശുദ്ധൻ, പരിശുദ്ധൻ, | പരി|ശു-|ദ്ധൻ ;

5. ആകാശവും| ഭൂമി|യും: നിന്റെ പ്രഭാവ മഹത്വം കൊണ്ടു| നിറഞ്ഞിരി|ക്കുന്നു എ|ന്നു,

6. കെരൂബുകളും| സെറാപ്പു|കളും : നിന്നെ നോക്കി| ഇടവിടാ|തെ ആൎക്കു|ന്നു.

7. അപ്പൊസ്തല|ന്മാരു|ടെ : പ്രഭാവസമൂഹം| നിന്നെ| സ്തുതിക്കു|ന്നു.

8. പ്രവാചക|ന്മാരു|ടെ : ഉത്തമസംഘം | നിന്നെ| സ്തുതിക്കു|ന്നു.

9. രക്തസ്സാക്ഷി|ക്കാരു|ടെ : ശ്രേഷ്ഠ സൈന്യം | നിന്നെ|സ്തുതിക്കു|ന്നു.

10. അളവില്ലാത്ത മഹത്വം | ഉ-|ള്ള : പിതാ|വായ | നി
ന്നെ|യും,

11. നിന്റെ വന്ദിതൻ| ആ-| യ: സത്യേക |പുത്ര|
നെ-|യും,

12. ആശ്വാസ| പ്രദനാ | യ: പരിശുദ്ധ | ആത്മാ|
വിനെയും,

13. ലോകത്തിൽ എല്ലാടവും|ഉ-|ള്ള : വിശുദ്ധ സഭ|
അനുസരി|ച്ചുകൊള്ളു |ന്നു.

14. മ്ശിഹാ|-യേ | നീ: മഹത്വത്തിന്റെ രാജാവാ
കുന്നു.

15. നീ| പിതാവി|ന്റെ : നിത്യ|പുത്ര|നാകു|ന്നു.

16. മനുഷ്യരെ രക്ഷിപ്പാൻ നീ| ഭരമേററ|പ്പോൾ : ക
ന്യകയുടെ | ഗർഭത്തെ|വെറുത്തി|ല്ല.

17. നീ മരണത്തിന്റെ മൂർച്ചയെ| ജയിച്ച | പ്പോൾ:
എല്ലാ വിശ്വാസികൾക്കും | സ്വർഗ്ഗരാജ്യ | ത്തെ തുറ|ന്നു.

18. നീ ദൈവത്തിന്റെ വലത്തു | ഭാഗ | ത്തു : പി
താവിന്റെ പ്രഭാവത്തോ|ടിരി|ക്കു- |ന്നു.

19. ഞങ്ങളുടെ വിധികർത്താവായ് നീ | വരുമെ|ന്നു :
ഞങ്ങൾ | വിശ്വ|സിക്കു|ന്നു.

20. ആകയാൽ നിന്റെ വിലയേറിയ രക്തംകൊണ്ടു*
നീ വീണ്ടെടുത്തവരായ നിന്റെ | അടിയാ|ക്ക് : സഹായിക്കേ
ണമെന്നു ഞങ്ങൾ ! നിന്നോ|ടപേക്ഷിക്കു|ന്നു.

21. അവരെ എന്നേക്കുമുള്ള| മഹത്വ|ത്തിൽ : നിന്റെ
വിശുദ്ധന്മാരോടുംകൂടെ| എണ്ണി|ക്കൊള്ളണ|മേ.

22. കർത്താവേ, നിന്റെ ജനങ്ങളെ | രക്ഷി|ച്ച് :
നിന്റെ അവകാശത്തെ| അനുഗ്രഹി|ക്കേണ|മേ.

23. അവരെ| ഭരിച്ച് : എന്നേക്കും അവരെ| ഉയ|ർത്തേ
ണ|മേ.

24. ദിനംപ്രതി| ഞ—|ങ്ങൾ: നിന്നെ| മഹത്വ|പ്പെടു
ത്തു|ന്നു.
25. നിന്റെ നാമത്തെ കാലാവസാനം| കൂടാ|തെ: എ
ന്നും ഞങ്ങൾ| വന്ദിക്കയും| ചെയ്യു|ന്നു.
26. കൎത്താവെ, ഇന്നു| ഞങ്ങ|ളെ: പാപം കൂടാതെ|
കാത്തരു|ളേണ|മെ.
27. കൎത്താവെ, ഞങ്ങളോടു കരുണയുണ്ടാ|കേണ|മെ:
ഞങ്ങളോടു| കരുണയു|ണ്ടാകേണ|മെ.
28. കൎത്താവേ, ഞങ്ങൾ നിങ്കൽ ആശ്രയിക്കുന്ന|പ്ര
കാ|രം: നിന്റെ കരുണ ഞങ്ങളുടെമേൽ| ഉണ്ടാ|യിരിക്കേണ|
മേ.
29. കൎത്താവേ, ഞാൻ നിങ്കൽ ആശ്രയിച്ചി|രിക്കു|ന്നു:
ഞാൻ ഒരിക്കലും | ലജ്ജി|പ്പെടരു|തേ.

## BENEDICITE, OMNIA OPERA

### I

കൎത്താവിന്റെ സകല സൃഷ്ടികളുമേ, കൎത്താവിനെ| വാ
ഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി,| മഹത്വ| പ്പെടുത്തു|
വിൻ.
2. കൎത്താവിന്റെ ദൂതന്മാരേ, കൎത്താവിനെ| വാഴ്ത്തു|വിൻ:
അവനെ എന്നും പുകഴ്ത്തി, | മഹത്വ| പ്പെടുത്തു|വിൻ.

### II

3. ആകാശങ്ങളേ, കൎത്താവിനെ| വാഴ്ത്തുവിൻ: അവനെ
എന്നും പുകഴ്ത്തി, | മഹത്വ|പ്പെടുത്തുവിൻ.
4. ആകാശവിതാനത്തിന്നു മീതെയുള്ള വെള്ളങ്ങളേ,
കൎത്താവിനെ| വാഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി, | മഹ
ത്വ|പ്പെടുത്തു|വിൻ.
5. കൎത്താവിന്റെ സകല ശക്തികളുമേ, കൎത്താവിനെ
വാഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി, | മഹത്വ|പ്പെടുത്തു
വിൻ.

6 സൂൎയ്യചന്ദ്രന്മാരേ, കൎത്താവിനെ |വാഴ്ത്തു | വിൻ: അവ
നെ എന്നും പുകഴ്ത്തി, |മഹത്വ |പ്പെടുത്തു | വിൻ.
7 ആകാശത്തിലെ നക്ഷത്രങ്ങളേ, കൎത്താവിനെ| വാഴ്ത്തു
വിൻ : അവനെ എന്നും പുകഴ്ത്തി,| മഹത്വ| പ്പെടുത്തു| വിൻ.
8 മഴയും മഞ്ഞുമേ, കൎത്താവിനെ| വാഴ്ത്തു|വിൻ: അവനെ
എന്നും പുകഴ്ത്തി, |മഹത്വ |പ്പെടുത്തു| വിൻ.
9 ദൈവത്തിന്റെ കാററുകളേ, കൎത്താവിനെ| വാഴ്ത്തു|വി
ൻ : അവനെ എന്നും പുകഴ്ത്തി,| മഹത്വ|പ്പെടുത്തു|വിൻ.
10 അഗ്നിയും ഉഷ്ണവുമേ, കൎത്താവിനെ| വാഴ്ത്തു|വിൻ : അ
വനെ എന്നും പുകഴ്ത്തി, |മഹത്വ|പ്പെടുത്തു| വിൻ.
11 ശീതകാലവും ഉഷ്ണകാലവുമേ, കൎത്താവിനെ|വാഴ്ത്തു|വി
ൻ : അവനെ എന്നും പുകഴ്ത്തി, |മഹത്വ|പ്പെടുത്തു|വിൻ.
12 മഞ്ഞും ഉറച്ച മഞ്ഞുമേ, കൎത്താവിനെ|വാഴ്ത്തു|വിൻ: അ
വനെ എന്നും പുകഴ്ത്തി, |മഹത്വ|പ്പെടുത്തു|വിൻ.
13 ഉറച്ച മഞ്ഞും ശീതവുമേ, കൎത്താവിനെ|വാഴ്ത്തു|വിൻ: അ
വനെ എന്നും പുകഴ്ത്തി,|മഹത്വ|പ്പെടുത്തു |വിൻ.
14 ഉറച്ച വെള്ളവും ഹിമവുമേ, കൎത്താവിനെ| വാഴ്ത്തു|വിൻ:
അവനെ എന്നും പുകഴ്ത്തി | മഹത്വ| പ്പെടുത്തു | വിൻ.
15 രാപ്പകലുകളേ, കൎത്താവിനെ | വാഴ്ത്തു|വിൻ: അവനെ
എന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്തു | വിൻ.
16 ഇരുളും വെളിവുകളേ, കൎത്താവിനെ| വാഴ്ത്തു| വിൻ: അ
വനെ എന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്തു | വിൻ.
17 മിന്നൽകളും മേഘങ്ങളുമേ, കൎത്താവിനെ| വാഴ്ത്തു|വിൻ:
അവനെ എന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്തു | വിൻ.

III

18 ഭൂമി കൎത്താവിനെ | വാഴ്ത്ത | ട്ടെ: അത്രയുമല്ല, അവനെ
എന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്ത | ട്ടെ.
19 പൎവ്വതങ്ങളും കുന്നുകളുമേ, കൎത്താവിനെ | വാഴ്ത്തു|വിൻ:
അവനെ എന്നും പുകഴ്ത്തി| മഹത്വ| പ്പെടുത്തു | വിൻ.

20 ഭൂമിയിലെ സകല സസ്യവർഗ്ഗങ്ങളുമേ, കർത്താവിനെ|
വാഴ്ത്തു|വിൻ : അവനെ എന്നും പുകഴ്ത്തി,| മഹത്വ | പ്പെടുത്തു |
വിൻ.
21 കിണറുകളേ, കർത്താവിനെ വാഴ്ത്തു|വിൻ: അവനെ എ
ന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്തു | വിൻ.
22 സമുദ്രങ്ങളും നദികളുമേ, കർത്താവിനെ | വാഴ്ത്തു|വിൻ:
അവനെ എന്നും പുകഴ്ത്തി, | മഹത്വ | പ്പെടുത്തു | വിൻ.
22 വെള്ളത്തിൽ ചരിക്കുന്ന തിമിംഗലാദിജന്തുകൾ സക
ലവുമേ, കർത്താവിനെ | വാഴ്ത്തു|വിൻ: അവനെ എന്നും പുക
ഴ്ത്തി, | മഹത്വ|പ്പെടുത്തു|വിൻ.
24 ആകാശത്തിലെ സകല പറവകളുമേ, കർത്താവിനെ|
വാഴ്ത്തു |വിൻ : അവനെ എന്നും പുകഴ്ത്തി| മഹത്വ|പ്പെടുത്തു|
വിൻ.
25 സകല മൃഗങ്ങളും കന്നുകാലികളുമേ, കർത്താവിനെ|വാ
ഴ്ത്തു|വിൻ : അവനെ എന്നും പുകഴ്ത്തി, | മഹത്വ|പ്പെടുത്തു|വിൻ.
26 മാനുഷമക്കളേ, കർത്താവിനെ | വാഴ്ത്തു|വിൻ: അവനെ
എന്നും പുകഴ്ത്തി, | മഹത്വ|പ്പെടുത്തു|വിൻ.

IV

27 യിസ്രായേൽ കർത്താവിനെ|വാഴ്ത്ത|ട്ടെ: അവനെ എന്നും
പുകഴ്ത്തി, | മഹത്വ|പ്പെടുത്ത|ട്ടെ.
28 കർത്താവിന്റെ പുരോഹിതന്മാരേ, കർത്താവിനെ|വാഴ്ത്തു
വിൻ : അവനെ എന്നും പുകഴ്ത്തി, |മഹത്വ|പ്പെടുത്തു|വിൻ
29 കർത്താവിന്റെ ദാസന്മാരേ, കർത്താവിനെ|വാഴ്ത്തു|വിൻ
അവനെ എന്നും പുകഴ്ത്തി,| മഹത്വ|പ്പെടുത്തു|വിൻ.
30 നീതിമാന്മാരുടെ ആത്മാക്കളും ദേഹികളുമേ, കർത്താവി
നെ| വാഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി, | മഹത്വ|പ്പെടു
ത്തു | വിൻ.
31 ഹൃദയശുദ്ധിയും വിനയവുമുള്ള മനുഷ്യരേ, കർത്താവി
നെ | വാഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി,| മഹത്വ|പ്പെടു
ത്തു|വിൻ.

32. ഹനന്യാവും അസയ്യാവും മീശായെലുമെ, കൎത്താവി
നെ| വാഴ്ത്തു|വിൻ: അവനെ എന്നും പുകഴ്ത്തി, | മഹത്വ|പ്പെടു
ത്തു|വിൻ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ | ആത്മാവി|
ന്നും: | മഹത്വം |ഉണ്ടാക|ട്ടെ;

ആദിയിങ്കലും, ഇപ്പോഴും, |എന്നേ|ക്കും: ഉള്ളപ്രകാരം|
തന്നെ. |ആ-|മെൻ.

## BENEDICTUS

വിശു. ലൂക്കൊ. ഌ. ൬൮......

യിസ്രായെലിന്റെ ദൈവമായ കൎത്താവു അനുഗ്രഹിക്ക|
പ്പെട്ട|വൻ: അവൻ തന്റെ ജനത്തെ സന്ദൎശിച്ചു| ദ്ധാ
രണം| ചെയ്തു|യും

2. ആദിമുതൽ തന്റെ വിശുദ്ധപ്രവാചകന്മാർ| മുഖാ
ന്ത|രം: അരുളി|ച്ചെയ്ത|തുപോ|ലെ

3. നമ്മുടെ ശത്രുക്കളുടെ| വശത്തുനി|ന്നും: നമ്മെ പ
കെക്കുന്ന ഏവരുടെയും കയ്യിൽനിന്നും| നമ്മെ| രക്ഷി|പ്പാൻ

4. തന്റെ ദാസനായ ദാവീദിന്റെ| ഗൃഹ|ത്തിൽ:
നമുക്കു രക്ഷയുടെ കൊമ്പു ഉയൎത്തുകയും| ചെയ്തിരി|ക്കുന്ന|തു,

5. നമ്മുടെ പിതാക്ക|ന്മാരോ|ടു: കരുണ |പ്രവൎത്തി|
ക്കേണ്ടതി|ന്നും

6. നമ്മുടെ ശത്രുക്കളുടെ| കയ്യിൽനി|ന്നു: ര|-ക്ഷി|ക്ക
പ്പെ|ട്ടു

7. നാം ആയുസ്സുകാലം ഒക്കെയും ഭയം കൂടാതെ| തിരുമു|
മ്പിൽ: വിശുദ്ധിയിലും, നീതിയിലും, തന്നെ ആരാധിപ്പാൻ
നമുക്കു| കൃപ| നല്കുമെ|ന്നു

8. അവൻ നമ്മുടെ പിതാവായ അബ്രാഹാമിനോടു
ചെയ്ത| സത്യ|വും: തന്റെ വിശുദ്ധനിയമവും ഓൎത്തു|കൊ
ണ്ടും| ആകു|ന്നു.

9. നീയോ പൈതലേ, അത്യുന്നതന്റെ പ്രവാചകൻ
എന്നു| വിളിക്കപ്പെ|ടും: കൎത്താവിന്റെ| വഴി ഒരു|ക്കുവാ|നും

10. നമ്മുടെ ദൈവത്തിന്റെ ആൎദ്രകരുണയാൽ, അ
വന്റെ ജനത്തിന്നു പാപ|മോചന|ത്തിൽ: രക്ഷാപരിജ്ഞാ
നം കൊടുപ്പാനുമായി, നീ അവന്നു| മുമ്പാ|യി നട|ക്കും.
11. ഇരുളിലും മരണനിഴലിലും ഇരിക്കുന്നവൎക്കു|
പ്രകാശി|ച്ചു: നമ്മുടെ കാലുകളെ സമാധാനമാൎഗ്ഗത്തിൽ| നട
ത്തേ|ണ്ടതി|ന്നു
12. ആ ആൎദ്രകരുണയാൽ ഉയര|ത്തിൽനി|ന്നു: ഉദ
യം നമ്മെ | സന്ദൎശി|ച്ചിരിക്കു|ന്നു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ| ആത്മാവി|ന്നും: മഹത്വം| ഉണ്ടാ|-കു|ട്ടെ;

ആദിയിങ്കലും, ഇപ്പോഴും,| എന്നേ|ക്കും: ഉള്ളപ്രകാരം| തന്നേ.| ആ-|മെൻ.

## JUBILATE DEO

സങ്കീ. ൧൦൦

സകല ഭൂവാസികളുമായുള്ളോരേ, യഹോവെക്കു | ആ
ൎപ്പിടു|വിൻ: സന്തോഷത്തോടെ യഹോവയെ സേവി
പ്പിൻ; സംഗീതത്തോടവന്റെ| സന്നിധി|യിൽ വരു|വിൻ.
2. യഹോവ തന്നേ ദൈവം എന്നറിവിൻ; അവൻ
നമ്മെ| ഉണ്ടാ|ക്കി; നാം അവന്നുള്ളവർ ആകുന്നു: അവ
ന്റെ ജനവും, അവൻ മേയിക്കുന്ന| ആടുക|ളും തന്നേ.
3. അവന്റെ വാതിലുകളിൽ സ്തോത്രത്തോടും, അവ
ന്റെ പ്രാകാരങ്ങളിൽ സ്തുതിയോടുംകൂടെ| വരു|വിൻ; അവ
ന്നു സ്തോത്രം ചെയ്തു, അവന്റെ | നാമത്തെ | വാഴ്ത്തു|വിൻ.
4. യഹോവ നല്ലവനല്ലോ, അവന്റെ ദയ എന്നേ
ക്കും| ഉള്ള|തു; അവന്റെ വിശ്വസ്തത തലമുറതലമുറ|ആയും|
ഇരിക്കു|ന്നു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ| ആത്മാവി|ന്നും: മഹത്വം| ഉണ്ടാ|-കു|ട്ടെ;

ആദിയിങ്കലും, ഇപ്പോഴും, | എന്നേ|ക്കും: ഉള്ളപ്രകാരം|തന്നേ.| ആ-|മെൻ.

## MAGNIFICAT

വിശു. ലൂക്കൊ. ൧. ൪൬……

എന്റെ ഉള്ളം കൎത്താവിനെ മഹിമ | പ്പെടുത്തു|ന്നു: എന്റെ ആത്മാവു എന്റെ രക്ഷിതാവായ ദൈവത്തിൽ | ഉല്ല|സിക്കു|ന്നു.

2. അവൻ തന്റെ ദാസിയുടെ താഴ്ച കടാക്ഷിച്ചിരിക്കു|ന്നുവ|ല്ലൊ: ഇന്നുമുതൽ എല്ലാ തലമുറകളും* എന്നെ | ഭാഗ്യവ|തിയെന്നു വാ|ഴ്ത്തും.

3. ശക്തനായവൻ എനിക്കു വലിയവ ചെയ്തി|രിക്കു|ന്നു: അവന്റെ നാമം| പരിശു|ദ്ധം ത | ന്നെ.

4. അവനെ ഭയപ്പെടുന്നവൎക്കു അവന്റെ | കരു|ണ: തലമുറതലമുറയോളം | ഇരി | ക്കു—| ന്നു.

5. തന്റെ ഭുജംകൊണ്ടു അവൻ ബലം|പ്രവൎത്തി|ച്ചു: ഹൃദയ വിചാരത്തിൽ അഹങ്കരിക്കുന്നവരെ | ചിതറി | ച്ചിരിക്കു | ന്നു.

6. പ്രഭുക്കന്മാരെ സിംഹാസനങ്ങളിൽനിന്നു | ഇറ | ക്കി: താണവരെ | ഉയൎത്തി | യിരിക്കു | ന്നു.

7. വിശന്നിരിക്കുന്നവരെ നന്മകളാൽ | നിറെ | ച്ചു: സമ്പന്നന്മാരെ വെറുതെ അയച്ചു | കളഞ്ഞി |രിക്കു | ന്നു.

8. നമ്മുടെ പിതാക്കന്മാരോടു അരുളിച്ചെയ്തു|തുപോ|ലെ: അബ്രാഹാമിന്നും, അവന്റെ സന്തതിക്കും, എന്നന്നേക്കും | കരുണെ ഓ | ൎക്കേണ്ടതി | ന്നു,

9. തന്റെ ദാ | സനാ | യ: യിസ്രായേലിനെ | തുണെച്ചി | രിക്കു | ന്നു.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ | ആത്മാവി|ന്നും: മഹത്വം | ഉണ്ടാ |-ക | ട്ടെ.

ആദിയിങ്കലും, ഇപ്പോഴും,| എന്നേ|ക്കും: ഉള്ളപ്രകാരം | തന്നേ. | ആ—| മെൻ.

## CANTATE DOMINO

സങ്കീ. ൯൮.

യഹോവെക്കു ഒരു പുതിയ പാട്ടു പാടുവിൻ; അവൻ അത്ഭു
തങ്ങളെ പ്രവൎത്തി|ച്ചിരിക്കു|ന്നു: അവന്റെ വലങ്കയ്യും|
അവന്റെ വിശുദ്ധ ഭുജവും അവന്നു ജയം|നേടിയി|രി
ക്കു|ന്നു.

2. യഹോവ തന്റെ രക്ഷയെ|അറിയി|ച്ചും: ജാതി
കൾ കാണ്കെ തന്റെ നീതിയെ വെളി|പ്പെടുത്തിയും|ഇരി
ക്കു|ന്നു.

3. അവൻ യിസ്രായേൽ ഗൃഹത്തിന്നു* തന്റെ ദയ
യും വിശ്വസ്തതയും ഓ|ൎത്തിരിക്കു|ന്നു: ഭൂമിയുടെ അറുതിക
ളൊക്കെയും* നമ്മുടെ ദൈവത്തിന്റെ|രക്ഷ ക|ണ്ടിരി|
ക്കു|ന്നു.

4. സകല ഭൂവാസികളുമായുള്ളോരേ, യഹോവെക്കു|
ആൎപ്പിടു|വിൻ: പൊട്ടി ഘോഷിച്ചു|കീൎത്ത|നം ചെയ്യിൻ.

5. കിന്നരത്തോടെ യഹോവെക്കു കീ|ൎത്തനം ചെ|
യ്യിൻ: കിന്നരത്തോടും സംഗീതസ്വരത്തോടും|കൂ-|ടെ
ത|ന്നേ.

6. കാഹളങ്ങളോടും തുയ്യ്നാദത്തോടും|കൂ-|ടെ: രാ
ജാവായ യഹോവയുടെ സന്നിധിയിൽ|ഘോ-|ഷി-|പ്പിൻ.

7. സമുദ്രവും അതിന്റെ|നിറെ|വും: ഭൂതലവും അ
തിൽ വസിക്കുന്നവരും|മുഴ|-ങ്ങ|ട്ടെ.

8. പ്രവാഹങ്ങൾ കൈ|കൊട്ടു|ട്ടെ: പൎവ്വതങ്ങൾ ഒരു
പോലെ യഹോവയുടെ മുമ്പാകെ ഉല്ലസിച്ചു|ഘോ-|ഷി
ക്ക|ട്ടെ.

9. അവൻ ഭൂമിയെ വിധിപ്പാൻ|വരു|ന്നു: ഭൂലോ
കത്തെ നീതിയോടും, ജാതികളെ നേരോടും|കൂടെ|വിധി|ക്കും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ|ആത്മാവി|ന്നും:
മഹത്വം|ഉണ്ടാ|-ക|ട്ടെ.

ആദിയിങ്കലും, ഇപ്പോഴും,|എപ്പോഴേ|ക്കും: ഉള്ളപ്രകാരം|
തന്നേ. ആ-|മെൻ.

## NUNC DIMITTIS

വിശു. ലൂക്കൊ. ൨. ൨൯........

ഇപ്പോൾ നാഥാ, തിരുവചനം | പോ- |ലെ : നീ അടിയനെ സമാധാനത്തോടെ | വിട്ട | യക്കു|ന്നു.

2. ജാതികൾക്കു വെളിപ്പെടുവാനുള്ള | പ്രകാശവും : നിന്റെ ജനമായ യിസ്രായേലിന്റെ | മഹത്വ | വുമാ|യി,

3 നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ | രക്ഷ | യെ : എന്റെ | കണ്ണു | കണ്ടുവ|ല്ലൊ.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ|ആത്മാവി|ന്നും : മഹത്വം | ഉണ്ടാ|-ക|ട്ടെ.

ആദിയിങ്കലും, ഇപ്പോഴും, | എന്നേ|ക്കും : ഉള്ളപ്രകാരം| തന്നേ. | ആ-|മെൻ.

## DEUS MISEREATUR

സങ്കി. ൬൭.

ദൈവം നമ്മോടു കൃപചെയ്തു, നമ്മെ അനുഗ്രഹിക്കുമാ|റാക|ട്ടെ : അവൻ തന്റെ മുഖത്തെ നമ്മുടെമേൽ പ്രകാശിപ്പി|ക്കുമാ|റാക|ട്ടെ.

2. നിന്റെ വഴി | ഭൂമിയി | ലും : നിന്റെ രക്ഷ സകല ജാതികളുടെ ഇടയിലും | അറിയ|േണ്ടതിന്നു ത |ന്നേ.

3. ദൈവമേ, ജാതികൾ നിന്നെ| സ്തുതി | ക്കും : സകല ജാതികളും | നിന്നെ | സ്തുതി| ക്കും.

4. ജാതികൾ സന്തോഷിച്ചു ഘോഷിച്ചു | ഉല്ലസി | ക്കും : നീ വംശങ്ങളെ നേരോടെ വിധിച്ചു, ഭൂമിയിലെ ജാതികളെ | ഭരിക്കു | ന്നുവ | ല്ലോ.

5. ദൈവമേ, ജാതികൾ നിന്നെ | സ്തുതി| ക്കും : സകല ജാതികളും | നിന്നെ | സ്തുതി | ക്കും.

6. ഭൂമി അതിന്റെ അനുഭവം തന്നി | രിക്കു | ന്നു : ദൈവം, നമ്മുടെ ദൈവം തന്നേ, | നമ്മെ | അനുഗ്രഹി |ക്കും.

7. ദൈവം നമ്മെ | അനുഗ്രഹി | ക്കും : ഭൂമിയുടെ അറുതികൾ ഒക്കെയും | അവനെ | ഭയപ്പെ | ടും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ | ആത്മാവി|ന്നും: മഹത്വം|ഉണ്ടാ|-ക|ട്ടെ ;

ആദിയിക്കലും, ഇപ്പോഴും, | എന്നേ|ക്കും: ഉള്ളപ്രകാരം | തന്നേ.| ആ-|മെൻ.

പെസഹാ ഞായറാഴ്ച

നമ്മുടെ പെസഹക്കുഞ്ഞാടും അറുക്കപ്പെ | ട്ടിരിക്കു | ന്നു: ക്രി|-സ്തു ത-| ന്നേ.

2. ആകയാൽ നാം പഴയ പുളിമാവുകൊണ്ടല്ല, തിന്മയും ദുഷ്ടതയും ആയ പുളിമാവു | കൊണ്ടുമ | ല്ല: സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മകൊണ്ടു തന്നേ | ഉത്സവം| ആചരി| ക്ക.

3. ക്രിസ്തു മരിച്ചിട്ടു ഉയിൎത്തെഴുന്നേററിരിക്കയാൽ, ഇനി |മരിക്കയി | ല്ല: മരണത്തിന്നു അവൻെറ മേൽ ഇനി കൎത്തൃ | ത്വം ഇ | ല്ല.

4. അവൻ മരിച്ചതു പാപസംബന്ധമായി ഒരിക്കലായിട്ടു | മരി | ച്ചു: അവൻ ജീവിക്കുന്നതോ, ദൈവത്തിന്നു| ജീ-| വിക്കു|ന്നു.

5. അവ്വണ്ണം നിങ്ങളും പാപസംബന്ധമായി മരിച്ചവരെ | ന്നും: ക്രിസ്തുയേശുവിൽ ദൈവത്തിന്നു ജീവിക്കുന്നവർ എന്നും നിങ്ങളെ | തന്നേ | എണ്ണു | വിൻ.

6. ക്രിസ്തു നിദ്രകൊണ്ടവരിൽ ആദ്യ | ഫലമാ | യി: മരിച്ചവരുടെ ഇടയിൽനിന്നു | ഉയി | ൎത്തിരിക്കു | ന്നു.

7. മനുഷ്യൻ മൂലം മരണം | ഉണ്ടാക | യാൽ: മരിച്ചവരുടെ പുനരുത്ഥാനവും | മനുഷ്യൻ | മൂലമു | ണ്ടായ്.

8. ആദാമിൽ എല്ലാവരും മരിക്കു | ന്നതുപോ | ലെ: ക്രിസ്തുവിൽ എല്ലാവരും |ജീവിപ്പി| ക്കപ്പെ | ടും.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ | ആത്മാവി| ന്നും: മഹത്വം | ഉണ്ടാ| -ക| ട്ടെ ;

ആദിയിക്കലും, ഇപ്പോഴും,| എന്നേ| ക്കും: ഉള്ളപ്രകാരം| തന്നേ. ആ-|മെൻ.

സങ്കി. ൫൧.

ദൈവമേ,* നിന്റെ ദയെക്കു തക്കവണ്ണം എന്നോടു കൃപയുണ്ടാ|കേണ|മേ; നിന്റെ കരുണയുടെ ബഹുത്വപ്രകാരം* എന്റെ ലംഘനങ്ങളെ| മായിച്ചു| കളയേണ|മേ.

2. എന്നെ നന്നായി കഴുകി എന്റെ അകൃത്യം| പോക്കേണ|മേ, എന്റെ പാപം നീക്കി എന്നെ| വെടിപ്പാക്കേണ|മേ.

3. എന്റെ ലംഘനങ്ങളെ ഞാൻ| അറിയു|ന്നു; എന്റെ പാപം എപ്പോഴും എന്റെ| മുമ്പിൽ| ഇരിക്കു|ന്നു.

4. നിന്നോടു തന്നേ ഞാൻ പാപം ചെയ്തു* നിനക്കു അനിഷ്ടമായുള്ളതു ഞാൻ ചെ|യ്തിരിക്കു|ന്നു. സംസാരിക്കുമ്പോൾ നീ നീതിമാനായും| വിധിക്കുമ്പോൾ നിൎമ്മലനായും| ഇരിക്കേണ്ടു| തിന്നു ത|ന്നേ.

5. ഇതാ, ഞാൻ അകൃത്യത്തിൽ| ഉരുവാ|യി; പാപത്തിൽ എന്റെ അമ്മ എന്നെ| ഗൎഭം ധരി|ച്ചു.

6. അന്തൎഭാഗത്തിലെ സത്യമല്ലോ നീ| ഇച്ഛി|ക്കുന്ന|തു; അന്തരംഗത്തിൽ എന്നെ ജ്ഞാനം| ഗ്രഹിപ്പിക്കേണ|മേ.

7. ഞാൻ നിൎമ്മലനാകേണ്ടതിന്നു ഈസോപ്പുകൊണ്ടു എന്നെ ശുദ്ധീ|കരിക്കേണ|മേ; ഞാൻ ഹിമത്തെക്കാൾ വെളുക്കേണ്ടതിന്നു എന്നെ| കഴുകേണ|മേ.

8. സന്തോഷവും ആനന്ദവും എന്നെ കേൾക്കുമാ|റാക്കേണ|മേ; നീ ഒടിച്ച അസ്ഥികൾ| ഉല്ലസിക്ക|ട്ടെ.

9. എന്റെ പാപങ്ങളെ കാണാതവണ്ണം നിന്റെ മുഖം| മറെയ്ക്കേണ|മേ; എന്റെ അകൃത്യങ്ങളെ ഒക്കെയും| മായിച്ചു| കളയണ|മേ.

10. ദൈവമേ,* നിൎമ്മലമായോരു ഹൃദയം എന്നിൽ| സൃഷ്ടിച്ചു: സ്ഥിരമായോരാത്മാവിനെ എന്നിൽ| പുതുക്കേണ|മേ.

11. നിൻെറ സന്നിധിയിൽനിന്നു എന്നെ തള്ളി| ക്കളയരു|തേ ; നിൻെറ പരിശുദ്ധാത്മാവിനെ എന്നിൽനിന്നു| എടു|ക്കയുമരു|തേ.

12. നിൻെറ രക്ഷയുടെ സന്തോഷം എനിക്കു തിരി കെ | തരേണ | മേ ; മനസ്സോരുക്കമുള്ള ആത്മാവിനാൽ എ ന്നെ | താ-|ങ്ങേണ|മെ.

13. അപ്പോൾ ഞാൻ അതിക്രമക്കാരോടു നിൻെറ വ ഴികളെ | ഉപദേശി|ക്കും ; പാപികൾ നിങ്കലേക്കു | മനം| തിരി|യും.

14. എൻെറ രക്ഷയുടെ ദൈവമായ ദൈവമേ,* രക്ത പാതകത്തിൽനിന്നു എന്നെ വിടുവി | ക്കേണ | മേ ; എ ന്നാൽ എൻെറ നാവു നിൻെറ | നീതിയെ | ഘോഷി|ക്കും.

15. കർത്താവേ, എൻെറ അധരങ്ങളെ | തുറക്കേണ| മേ ; എന്നാൽ എൻെറ വായ് നിൻെറ | സ്തുതിയെ | വർണ്ണി| ക്കും.

16. ഹനനയാഗം നീ ഇച്ഛിക്കുന്നില്ല ; അല്ലെങ്കിൽ ഞാൻ അർപ്പിക്കുമാ | യിരുന്നു ; ഹോമയാഗത്തിൽ നിനക്കു| പ്രസാ|ദവുമി|ല്ല.

17. ദൈവത്തിൻെറ ഹനനയാഗങ്ങൾ തകൎന്നിരി ക്കുന്ന | മന|സ്സു ; തകൎന്നും നുറുങ്ങിയുമിരിക്കുന്ന ഹൃദയ ത്തെ,* ദൈവമേ, നീ| നിരസി|ക്കയി|ല്ല.

പിതാവിന്നും, പുത്രന്നും, പരിശുദ്ധ | ആത്മാവി| ന്നും : മഹത്വം | ഉണ്ടാ|-ക|ട്ടെ.

ആദിയിങ്കലും, ഇപ്പോഴും,| എന്നേ | ക്കും : ഉള്ള പ്ര കാരം | തന്നേ. | ആ-|മെൻ.